Reg No· M. 453 T. 41. License No. 33 Dated 18th June 1926.

# ഭാഷാപോഷിണി

## ചിത്രമാസിക.

"വിദ്യാധനം സർവ്വധനാൽ പ്രധാനം"



അമരാവതിയോടങ്കം—വെട്ടുവാൻ നഗരേശ്വരി,
അംബരാബ്ധിയിൽ നങ്കൂര—മിട്ട കപ്പലിതാകുമോ?

(അകവശം നോക്കുക)

Price 2 As. THE BHASHA POSHINI ILLUSTRATED MONTHLY. വില 2 അണ.

VOL 44 THIRUVALLA CHINGAM 1115 NO 1

# വിഷയവിവരം.

# ഭാഷാപോഷിണി

## ചിത്രമാസിക.

ഭാഷാദോഷമശേഷമീഷലകലെപ്പേഷിക്കുവാൻ ശേഷിയും—ഭേഷാകും ധിഷണാവിശേഷവുമെഴും ദോഷജ്ഞഭൂഷായിതാ
ഏഷാതോഷദവേഷഭാഷണചണാ സോൽകർഷപോഷം ചിരം—'ഭാഷാപോഷിണി' ശേഷയായി കരുണോന്മേഷാൽ വിളങ്ങീടണം.

പുസ്തകം 44 | 1115 ചിങ്ങം. | ലക്കം 1


## സ്വന്തം പ്രസ്താവന.

ഭാഷാപോഷിണി ഇതാ ൪൪-ാമത്തെ വയസ്സിലേക്കു പ്രവേശിക്കുന്നു. ഏതാണ്ട് അരശതാബ്ദ കാലത്തെ സംഭവബഹുലമായ ഒരു മഹനീയ ചരിത്രസമ്പത്തിനെ ആലംബമാക്കി, മഹാജനങ്ങളുടെ സ്നേഹത്തെയും ഔദാര്യത്തെയും മേലും പ്രതീക്ഷിച്ച്, കാലത്തിനൊത്ത പുതുമോടിയോടുകൂടി രംഗപ്രവേശം ചെയ്യുന്ന പോഷിണി, അതിന്റെ അന്തസ്സിനെയും പ്രൗഢിയേയും യഥാവിധി പരിപാലിച്ചുകൊണ്ടു പോകുകതന്നെ ചെയ്യും. മഹാനായ കണ്ടത്തിൽ വറുഗീസ് മാപ്പിള അവർകളുടെ അശ്രാന്ത പരിശ്രമത്തിന്റെയും കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമേനി മുതലായി, അന്നത്തെ മഹാരഥന്മാരായ സാഹിത്യസാർവഭൗമന്മാരുടെ സൗഹാർദ്ദപൂർവമായ സഹകരണത്തിന്റെയും ഔദാര്യത്തിന്റെയും ഫലമായി, ശുഭമുഹൂർത്തത്തിൽ അവതരിച്ച ഈ മാസിക, മലയാളഭാഷയുടെ അഭിവൃദ്ധിക്ക് എത്രമാത്രം സഹായിച്ചിട്ടുണ്ടെന്നുള്ളതു് സുവിദിതമാണല്ലോ. തിരുവിതാംകൂർ—കൊച്ചി മഹാരാജാക്കന്മാരുടെയും, കോഴിക്കോട്ടു സാമൂതിരിപ്പാട്ടു തമ്പുരാന്റെയും രക്ഷാധികാരത്തിലും, ഇന്നു മൺമറഞ്ഞു പോയിട്ടുള്ളവരും അല്ലാത്തവരുമായ ഏതാനും മഹത്തുക്കളുടെ നേതൃത്വത്തിലും പ്രശസ്തമായി നടത്തപ്പെട്ടുവന്ന ഭാഷാപോഷിണി സഭയുടെ ആഭിമുഖ്യത്തിലും, മഹാശയനായ കെ. ഐ. വറുഗീസ് മാപ്പിള അവർകളുടെ പത്രാധിപത്യത്തിലുമാണു് ഭാഷാപോഷിണി രംഗപ്രവേശം ചെയ്തതു്. ആധുനികഭാഷാസാഹിത്യനഭോമണ്ഡലത്തിലെ തേജഃപുഞ്ജങ്ങളായി വിരാജിക്കുന്ന എല്ലാവരും എന്നുതന്നെ പറയാം, പോഷിണീപംക്തികളിൽ പിച്ചവെച്ചിട്ടുള്ളവരാണു തങ്ങളെന്നു് അഭിമാനത്തോടുകൂടി സമ്മതിക്കുന്നു. കോട്ടയത്തു ജനിച്ച ഭാഷാപോഷിണി, അതിന്റെ ബാലാരിഷ്ടതകൾക്കിടയിൽ ശ്രീ. ചേലനാട്ടു് അച്യുതമേനോന്റെ ആധിപത്യത്തിൽ കുറെനാൾ കൊച്ചിയിൽനിന്നു പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ട്. അതിൽ പിന്നീടു് പരിവർത്തനങ്ങൾ പലതും ഉണ്ടായി. പല ദുർഘടങ്ങളേയും അഭിമുഖീകരിക്കേണ്ടിവന്നു. എങ്കിലും, ഇതിന്റെ ജനയിതാവിന്റെ ഉദ്ദേശശുദ്ധിനിമിത്തം ഭാഷാപോഷിണി, ഭാഷാപോഷിണിയായിത്തന്നെ ജീവിക്കുന്നു; ജീവിക്കുകയും ചെയ്യും.

ഈ ലക്കം മുതൽ തിരുവല്ലായിൽ നിന്നാണു് പോഷിണി പുറപ്പെടുന്നതു്. തിരുവിതാംകൂറിലെ ഏററവും വലിയ വിദ്യാഭ്യാസകേന്ദ്രമാണു് തിരുവല്ലാത്താലൂക്കു്. ചരിത്രപരമായും സാംസ്കാരികമായും ഈ നഗരത്തിനുള്ള പ്രാധാന്യത്തേയും മാഹാത്മ്യത്തേയും പരിഗണിക്കാതെ പക്ഷവും, പ്രത്യേകം സ്മരിക്കേണ്ടതും ഗണിക്കേണ്ടതുമായ ഒരു യാഥാർത്ഥ്യം അത്ഭുതകരമായി തെളിഞ്ഞു നിൽക്കുന്നുണ്ടു്. അതായതു, പോഷിണി വീണ്ടും വന്നു ചേർന്നിരിക്കുന്നതു്, അതിന്റെ ജനയിതാവിന്റെ ജന്മദേശത്താണെന്നുള്ളതു തന്നെ. അദ്ദേഹത്തിന്റെ അദൃശ്യഹസ്തങ്ങൾ ഇതിന്റെ വിജയത്തിൽ ശക്തിയായി പ്രവർത്തിക്കുമെന്നു് പ്രവർത്തകന്മാർ പൂർണ്ണമായി വിശ്വസിക്കുന്നു. അതോടുകൂടി മഹാജനങ്ങളുടെ സഹായസഹകരണങ്ങളും ഉണ്ടായാൽ ഞങ്ങൾ ധന്യരായി.

# ഞാൻ പരലോകത്തിൽ ചെന്നാൽ ആദ്യം ശങ്കുവാശാനെ അന്വേഷിക്കും

## മലയാള സാഹിത്യത്തിലെ ചില ഹാസ്യ കഥാപാത്രങ്ങൾ.

ഇന്ദുലേഖ, കാത്യായനിയമ്മ, തിരുമുഖത്തുപിള്ള മുതലായ പ്രസിദ്ധ കഥാപാത്രങ്ങളെ എങ്ങനെ മറക്കുവാൻ കഴിയും?

(എം. പി. പോൾ എം. എ)

ആദർശപരങ്ങളായ പാത്രങ്ങളുടെ സ്വഭാവവൈശിഷ്ട്യം എത്രതന്നെ ശ്ലാഘനീയമായിരുന്നാലും, അവയ്ക്കു ഏതാണ്ടൊരു അപൂർണ്ണത്വമുണ്ടെന്നു കാണാം; ഇതു് ഒരു ന്യൂനതയാണെന്നല്ല വിവക്ഷ. പാത്രവിധാനത്തിൽ രീതിഭേദങ്ങളുണ്ടെന്നു മാത്രമേ നാം ധരിക്കേണ്ടതുള്ളു.

ഈ അപൂർണ്ണത്വം ഹാസ്യപാത്രങ്ങളിലുമുണ്ടു്, ഹാസ്യപാത്രങ്ങളെപ്പററി ചിന്തിക്കുമ്പോൾ നമുക്കു ഗദ്യസാഹിത്യത്തിലേയ്ക്കു കടക്കേണ്ടിവരുന്നു. സൂരിനമ്പൂതിരിപ്പാടാണു് ആദ്യം നമ്മുടെ മനസ്സിൽ ഉദയം ചെയ്യുന്നതു്. സ്ത്രീഭ്രാന്തു്, കഥകളിഭ്രാന്തു്, ആചാരഭ്രാന്തു്, പ്രഭുത്വഭ്രാന്തു്, മുതലായ ഭ്രാന്തുകൾ മൂർത്തീഭവിച്ച ഒരു പാത്രമാണു നമ്പൂതിരിപ്പാടു്. ഹാസ്യപാത്രവർണ്ണനയിൽ അതിശയോക്തി സാധാരണ പ്രയോഗിക്കാറുണ്ടല്ലോ. സൂരിനമ്പൂതിരിപ്പാടിന്റെ സ്വഭാവത്തിലുള്ള ഹാസവിഷയകങ്ങളായ അംശങ്ങൾ ഇന്ദുലേഖയുടെ പരിഷ്കൃതമാനസത്തോടിടയുമ്പോൾ ഹാസ്യത്തിനു മാററുകൂടുന്നു. അപ്രകാരംതന്നെ, മേഘദന്തൻ സായ്പുമായുള്ള കൂടിക്കാഴ്ചയിലും നമ്പൂതിരിപ്പാട്ടിലെ വിടത്വം താരതമ്യേന ദ്വിഗുണീഭവിക്കുന്നു. വൈത്തിപ്പട്ടരുടെ സൂക്ഷ്മദൃഷ്ടിയും കൊടന്തയാശാന്റെ പഴഞ്ചൊല്ലും "പണ്ടത്തെ പാച്ചന്റെ" കുറുക്കൌശലവും മററും നാം അഭിനന്ദിക്കുന്നതു പ്രസ്തുതപാത്രങ്ങളുടെ ലോകസാധാരണത്വം കൊണ്ടല്ല. ഹാസോചിതമായ ഒരു ലോകത്തിലാണു് അവ ക്രീഡിക്കുന്നതു്. ഹാസം ഉച്ഛൃംഖലമാണു്. അതിശയോക്തി സ്പർശം ഉണ്ടെങ്കിലേ ഹാസ്യം ഉദ്ദീപ്തമായിത്തീരുകയുള്ളു. ഉള്ളകാര്യം ഉള്ളതുപോലെ പറഞ്ഞാൽ ചിരിക്കുവാൻ വകയുണ്ടാകയില്ല.

'പ്രേമാമൃത'ത്തിലെ ഗണേശൻ മൂപ്പീന്നിനെ ഒന്നു നോക്കാം— "അനേകം പ്രായരായ ബഹുജീവികളുടെ ഭവനമായ തലപ്പാവും, തൈലങ്ങൾവീണു ദ്രവിച്ചു കൈമുട്ടിന്റെനേർക്കുള്ള ഭാഗംകീറിയും വിയർപ്പുനാറിയും ഉള്ള കുപ്പായവും ചാണകത്തിന്റെ നിറത്തിൽ ഉലഞ്ഞു കുഴഞ്ഞുള്ള ശരായിയാകുന്ന രണ്ടു തലയണ ഉറകളും, ഉപ്പൂ-




ററിയുടെ നേർക്കു മുതലപോലെ വാ പൊളിച്ചുള്ള ബൂട്സും, നാസിക മുതൽ പാദാന്തം വരെ കളമെഴുതീട്ടുള്ള പുകയിലപ്പൊടിയും, ഒരിക്കലും മുഖഭേദം കാട്ടാത്തതായ സ്ഫടികാരം ബന്ധിച്ചുള്ള പിച്ചളത്തുടലും, നെഞ്ചിനു നേർക്കുള്ള കീശയിൽ പൊന്തി നിൽക്കുന്ന നാഗസ്വരക്കുഴലും, സംഘടിച്ചിരിക്കുന്ന ഈ മൂന്നരച്ചാൺ പുരുഷൻ........." ഇത്യാദി വർണ്ണനകൾ ആംഗലഭാഷാപരിചയം ഉള്ളവർക്കു ഡിക്കൻസിന്റെ കൃതികളുടെ അനുസ്മരണ ഉളവാക്കുന്നു.

മറെറാരു ഹാസ്യചിത്രം നോക്കുക:— "തലപ്പാവു തലയിൽനിന്നെടുത്തപ്പോൾ ഇൻസ്പക്ടർക്കു് ഉണ്ടായ സുഖം ഓർത്തിട്ടുള്ള സന്തോഷം കൊണ്ടോ എന്നു തോന്നുമാറു്, അദ്ദേഹം അതിനെ മടിയിൽവച്ചു രണ്ടു കൈകൊണ്ടും അനുഗ്രഹിക്കുന്നുണ്ടു്. കണ്ണു കുറഞ്ഞൊന്നടഞ്ഞിട്ടുണ്ടു്. കഷണ്ടിനെററി മുതൽ കയറി നിറുകലയെ ആക്രമിച്ചു ശിരസ്സിന്റെ പിൻഭാഗത്തേക്കുള്ള ചെരുവിന്നടുത്തുള്ള ശിഖരത്തിങ്കലോളം എത്തിയപ്പോൾ അവിടെനിന്നും കീഴ്പോട്ടുള്ള കടുംതൂക്കംകണ്ടു ഭയപ്പെട്ടു ശിരസ്സിന്റെ ഇരുഭാഗത്തുക്കൂടി ഇറങ്ങി ചെവിയുടെ അടുക്കലോളം എത്തീട്ടുണ്ടു്. ശിഖരത്തിങ്കൽ എട്ടുപത്തു നരച്ച രോമം, മൊട്ടക്കുന്നിന്റെ മുകളിൽ നിൽക്കുന്നതും ഉണങ്ങിക്കരിഞ്ഞതുമായ പുല്ലിന്റെ തലകൾപോലെ കാററുകൊണ്ടു് ആടുന്നുണ്ടു്. നെററിയുടെ മേലതിരു വളരെ സൂക്ഷ്മമാണെങ്കിലും; മിനുപ്പിന്റെ ഭേദം കണ്ടു് ഏകദേശം തീരുമാനപ്പെടുത്താം. അതിരു കണ്ടേടംകൊണ്ടു നെററിക്കു വിസ്താരം വളരെ കുറയുമെന്നാണു പറയേണ്ടതു്. പ്രകൃത്യാ ചെറുതായുള്ള കണ്ണുകളും വായും, മാംസളങ്ങളായ കപോലങ്ങളെക്കൊണ്ടു് ഒട്ടുമുക്കാലും മൂടിയിരിക്കുന്നു. ഇൻസ്പെക്ടരുടെ മൂക്കു കരടിയുടെ മൂക്കിനു തുല്യമെന്നോ, അതോ ആ വർഗ്ഗത്തിൽപ്പെട്ട പോക്കിന്റേതുപോലെയെന്നോ, ലണ്ടാമൃഗമൂക്കെന്നോ പറയേണ്ടതെന്നു രൂപമില്ല. ബീഭത്സമാംവണ്ണം പരന്നു വിടന്നിട്ടുള്ളതിനു പുറമേ മൂ-

ക്കിന്റെ അഗ്രഭാഗം മേല്പോട്ടു മടങ്ങീട്ടുമുണ്ടു്. കവിളുകൾ രണ്ടുവശത്തും സഞ്ചികൾപോലെ തൂങ്ങിക്കിടക്കുന്നതുകൊണ്ടു താടിയുടെ സമീപത്തിലുള്ള വർത്തമാനമൊന്നും അറിഞ്ഞുകൂടാ. സ്വതേ തന്നെ ഇടുങ്ങിയ കഴുത്തു മേദസ്സു വർദ്ധിച്ചിട്ടു്, കുന്നംകേററിയ പച്ചക്കളിമണ്ണുപോലെ നാലുപുറവും പരന്നു വശായിട്ടുണ്ടു്. ശരീരമാസകലം മേദസ്സു വർദ്ധിച്ചിട്ടു കസാലയുടെ പഴുതുകളിൽ കൂടി പുറത്തേക്കു പുറപ്പെട്ടിട്ടുണ്ടു്. വയർ കുപ്പായം ഭേദിച്ചു പുറത്തേക്കു ചാടുവാനുള്ള ശ്രമം തുടങ്ങിയിരിക്കുന്നു.........ആകെക്കൂടി ആനന്ദപുരം ഇൻസ്പെക്ടർ സാധാരണ ബ്രഹ്മസൃഷ്ടികളിൽ ഒന്നും ഉൾപ്പെടുന്നവനല്ല...” എത്ര തന്മയത്വത്തോടെയാണു് ഇൻസ്പെക്ടർ നമ്മുടെ കൺമുമ്പിൽ ആവിർഭവിക്കുന്നതു്! പരിഹാസധ്വനി ഉദാരവും മിതവുമാണെങ്കിലും, ഇതും രമണീയമായ ഒരു ഹാസ്യചിത്രമാണെന്നുള്ളതിനു സംശയമില്ല.

ചന്തുമേനവന്റെ കൃതികളിൽ ഈ വക ഹാസ്യപാത്രങ്ങൾ സുലഭമാണു്. പൂഞ്ചോലക്കര അച്ചൻ, കുരുപ്പൻ, വൈത്തിപ്പട്ടരുടെ സേവകനായ കൃഷ്ണൻ മുതലായ പാത്രങ്ങൾ സുവിദിതങ്ങളാണല്ലോ. നാട്ടുകാര്യസ്ഥനെ ചന്തുമേനവൻ വർണ്ണിക്കുന്നതിപ്രകാരമാണു്:—“സർക്കാരുദ്യോഗം, കച്ചവടം, കൃഷി, ഗൃഹസ്ഥവൃത്തി, വിദ്യാപരിശ്രമം, കൈവേലപ്രവൃത്തികൾ, കൂലിപ്പണി, തീർത്ഥാടനം, പിച്ചഎടുക്കൽ മുതലായ യാതൊരു വ്യാപാരങ്ങളിലും ക്രമമായും ശരിയായും പ്രവേശിക്കാതേയും അധികകാലം കോടതികളിൽ വ്യവഹാര കാര്യങ്ങളിൽ പരിചയിച്ചു വ്യവഹാരത്തിൽ അത്യന്തം രസം പിടിച്ചു്, പൂർവാർജ്ജിതമായി വല്ല സ്വത്തുക്കളും തനിക്കു് ഉണ്ടായിരുന്നുവെങ്കിൽ അതു വ്യവഹാര ഭ്രാന്തിനാൽ നശിപ്പിച്ചു ദിവസവൃത്തിക്കു നല്ല ബുദ്ധിമുട്ടോടുകൂടി, വല്ല കാര്യങ്ങളിലും ‘മദ്ധ്യസ്ഥം’ പറഞ്ഞും വ്യവഹാരങ്ങൾ നടത്തുന്നതിൽ വക്കീലന്മാരുടെ ഉപദേഷ്ടാവായും, വല്ല മുറിവാചകങ്ങളും പഠിച്ചു ഹർജികൾ, ആധാരങ്ങൾ, തറവാട്ടുകരാറുകൾ, മുതലായതു് എഴുതുന്നതിൽ ബഹുസമർത്ഥൻ എന്നു് അറിവില്ലാത്താളുകളെ ധരിപ്പിച്ചും, ധനപുഷ്ടിയും ജനപുഷ്ടിയുമുള്ള തറവാട്ടുകളിൽ കടന്നുകൂടി കുടുംബഛിദ്രവും നാശവും ഉണ്ടാക്കിയും, നാട്ടിൽ വ്യവഹാരങ്ങൾ വർദ്ധിപ്പിച്ചും, കാലക്ഷേപം ചെയ്യുന്ന ഒരു മനുഷ്യനു ഞാൻ ‘നാട്ടുകാര്യസ്ഥൻ’ എന്നു പേർ കൊടുക്കുന്നു”—മതി! ചന്തുമേനവന്റെ കൃതികളിൽനിന്നു് ഉദ്ധരിച്ചു തുടങ്ങിയാൽ അലംഭാവമുണ്ടാകയില്ല. ഉദ്ധാരണം ബുദ്ധിയുടെ അതിസാരരോഗമാണെന്നുള്ള കോളറിഡ്ജിന്റെ ശകാരത്തിനു ഞാൻ പാത്രീഭവിക്കുകയും ചെയ്യും.

ഏതാദൃശപാത്രങ്ങൾ എത്രതന്നെ രമണീയങ്ങളായിരുന്നാലും, മനുഷ്യസ്വഭാവത്തിന്റെ കണികകൾ അവയിൽ എത്രതന്നെ സ്പഷ്ടമായി പ്രകാശിച്ചാലും, അവ കേവലം ഹാസ്യോപകരണങ്ങളും തന്മൂലം അപൂർണ്ണങ്ങളുമാണെന്നുള്ള കഥ നാം വിസ്മരിക്കരുതു്. അവയ്ക്കു വൃദ്ധിക്ഷയങ്ങളോ മററു രൂപാന്തരങ്ങളോ സംഭവിക്കുന്നില്ല. അവ എന്നും അഭേദങ്ങളാണു്. മനുഷ്യഹൃദയത്തിന്റെ ദുരവഗാഹങ്ങളായ വികാരങ്ങൾ അവയിൽ സംഭവിക്കുന്നുണ്ടെന്നോ സംഭവിക്കുമെന്നോ നമുക്കു തോന്നുകയില്ല. അവയ്ക്കു കഥാലോകത്തിൽ മാത്രമേ സ്ഥാനമുള്ളൂ.

വേറൊരു ഇനത്തിലുള്ള കഥാപാത്രങ്ങളെക്കുറിച്ചാണു് ഇനി കുറഞ്ഞൊന്നു് ആലോചിക്കുവാനുള്ളതു്. അവയെ കഥാപാത്രങ്ങളെന്നു വിളിക്കുന്നതുതന്നെ അബദ്ധമാണു്. നമ്മുടെ മാനസിക ജീവിതത്തിലെ ചങ്ങാതിമാരാണു് അവ. നമ്മുടെ ഉററവരേക്കാൾ അവ നമുക്കു പരിചിതങ്ങളുമാണു്. യഥാർത്ഥലോകത്തിൽ നമ്മുടെ ആപ്തമിത്രങ്ങളെപ്പോലും നാം സൂക്ഷ്മമായി അറിയുന്നില്ല. ഓരോ മനുഷ്യന്റേയും ഹൃദയാന്തർഭാഗത്തു് ഇതരന്മാർക്കു ദുഷ്പ്രാപങ്ങളായ ചില ഗഹ്വരങ്ങളുണ്ടു്. വളരെക്കാലം വേർപിരിയാതെ ജീവിക്കുന്ന ദമ്പതിമാർക്കുപോലും പരസ്പരജ്ഞാനമുണ്ടോ? ലീലയുടെ ഹൃദയം പരകീയമാണെന്നു മദനൻ സംശയിക്കുകപോലുമുണ്ടായില്ല; എന്നാൽ ലീലയുടെ ഭർത്താവു് അറിയാത്ത ആ കാര്യം കവി ഭാവനാദൃഷ്ട്യാ കണ്ടറിഞ്ഞു. അവളുടെ ജഡം ഒരിടത്തും മനസ്സു മറെറാരിടത്തുമാണെന്നു കവിക്കും അദ്ദേഹത്തിന്റെ വചോമൃതം ആസ്വദിക്കുന്ന നമുക്കും അറിവാൻ കഴിഞ്ഞു. ഇങ്ങനെയുള്ള കല്പിതപാത്രങ്ങൾ ഒരുവിധത്തിൽ പറഞ്ഞാൽ യഥാർത്ഥമനുഷ്യരെക്കാൾ യഥാർത്ഥങ്ങളാണു്. അവയെ നാം മുമ്പു് എവിടെയോ കണ്ടിട്ടുണ്ടെന്നു നമുക്കു സംശയം തോന്നുന്നു. അവയെ ഇനി എപ്പോഴെങ്കിലും കാണ്മാൻ സംഗതി വന്നാൽ നമുക്കു് ആശ്ചര്യം തോന്നുകയില്ല. അവയെ എപ്പോഴെങ്കിലും കണ്ടുമുട്ടുമെന്നുള്ള ഒരു വിശ്വാസവും നമുക്കുണ്ടു്.

പരലോകത്തിൽ ചെല്ലുമ്പോൾ ഞാൻ ആദ്യം ശങ്കുആശാനെയാണു് അന്വേഷിക്കുക. ആശാനെ അടുത്തു പരിചയപ്പെട്ടിട്ടുള്ള ആർക്കെങ്കിലും ആ ഉഗ്രമൂർത്തിയെ വിസ്മരിക്കുവാൻ കഴിയുമോ? ചെറുപ്പകാലത്തു് ആയുധാഭ്യാസത്തിൽ അതിനിപുണനായിരുന്ന ആശാൻ ചെമ്പകശ്ശേരി വീട്ടിൽത്തന്നെ ഒരു കളരിയിട്ടു് അവിടത്തെ മൂത്തപിള്ളയേയും തിരുമുഖത്തു വീട്ടുകാരേയും മററു പലരേയും വാൾ, പരിച, ഈട്ടി, കുന്തം, വില്ലു്, അമ്പു് മുതലായ ആയുധങ്ങൾകൊണ്ടുള്ള പ്രയോഗങ്ങൾ വളരെ സാമർത്ഥ്യത്തോടെ അഭ്യസിപ്പിച്ചു ഗുരുസ്ഥാനം വഹിച്ചതിനാൽ ഈ വാർദ്ധക്യകാലത്തു് ആരേയും ശകാരിക്കുവാനുള്ള അവകാശം സമ്പാദിച്ചിരിക്കുകയാണു്. മൂത്തപിള്ളയേയും കാർത്ത്യായനിഅമ്മയേയും എന്നുവേണ്ട ബ്രഹ്മവിഷ്ണുമഹേശ്വരന്മാരേയും ആശാൻ അസഭ്യവാക്കുകൾകൊണ്ടു മർമ്മഭേദനം ചെയ്യും. ആശാന്റെ നെടുവടിയുടെ രുചി അറിയാത്ത വാല്യക്കാർ ചെമ്പകശ്ശേരിയിൽ ചുരുക്കമാണു്. “എത്ര വയസ്സായി അമ്മാവാ”? എന്നു ചോദിച്ചാൽ മതി. പ്രഹരം ഉടനെ കഴിയും. ശങ്കുവാശാനോടു് അറപ്പുരയിൽ കയറരുതെന്നു പറവാൻ കാർത്ത്യായനിഅമ്മ പറഞ്ഞയച്ച ഭൃത്യനു കിട്ടിയ സമ്മാനം ‘ഫ’ എന്നൊരു ആട്ടും പ്രഹരവുമായിരുന്നു. സുന്ദരയ്യനോടു ആശാനു ദ്വേഷ്യം കലശലാണു്. അയാൾ അറപ്പുരയ്ക്കകത്തു കാലു വച്ചപ്പോൾത്തന്നെ “ചുത്തമററവൻ”, “അടിച്ചു കുറുക്കിനെ ഞെരിച്ചൂടണം”, എന്നൊല്ലാം കേട്ടു തുടങ്ങുന്നു. ആശാന്റെ ദ്വേഷ്യത്തിന്റെകാരണം പാറുക്കുട്ടി ചോദിച്ചപ്പോൾ, “ശെന്നോ നാരായണ! ശെന്നോ നാരായണ' വലിയ തമ്പി അങ്ങത്തെ കുതിരകേറണവനോ? ഞാൻ അറിയില്ലയോ, പിന്നെ? ആഭ്ഭാതക്കൂട്ടം. ഇയിത്തുങ്ങളെ ഇതിനകത്തു കാലെടുത്തു ചവുട്ടാൻ തമ്മസിച്ചൂടാ. എവൻ പട്ടരോ? അവന്റെ പൂണൂലിനെ പിടുങ്ങി വല കെട്ടണം”—എന്നിങ്ങനെ സ്വതസ്സിദ്ധമായ വാഗ്വിലാസത്തോടെ ആശാൻ കയർക്കുന്നു. ഇത്രവലിയ ദ്വേഷ്യക്കാരനാണെങ്കിലും പാറുക്കുട്ടിയോടു് ആശാനുള്ള വാത്സല്യത്തിനു് അതിരില്ല. പാറുക്കുട്ടിയുടെ കണ്ണീർ ആശാനു കണ്ടുകൂടാ— “അല്ലേ കരയാനോ പാവിക്കണതു്? ചുമ്മാ അല്ലേ ചിണുങ്ങി അമ്മ എന്നു് എല്ലാവരും പറയണതു്.”

# ആദ്യത്തെ കത്ത്.

(വെണ്ണിക്കുളം)

പുത്തൻമഴത്തുള്ളികാത്തു വേഴാമ്പൽപോൽ,
ചിത്തംമയക്കും നിലാവുകാത്താമ്പൽപോൽ,
കത്തുന്നൊരുൽകണ്ഠകൈക്കൊണ്ടു കാന്തന്റെ
കത്തിനായ് കല്യാണികാത്തു വാണീടിനാൾ.
വേളികഴിഞ്ഞിട്ടകഷ്ടിച്ചു നാലഞ്ചു
നാളിൽകവിഞ്ഞില്ല; മൊട്ടിട്ടു കാമിതം;
അപ്പൊഴേയ്ക്കാംഗലനാട്ടിൽ പഠിക്കുവാൻ
കപ്പലിൽ കാൽവെച്ചുകാന്തൻ, കലാരതൻ.
ഉജ്വലദ്രാഗം തുളുമ്പി നിന്നീടിലും,
ലജ്ജതൻപാഴ്മറ മാറാതിരിക്കയാൽ
കണ്ടില്ലകൺകുളിർത്തീട്ടുംവരെയ്ക്കുതൻ
തണ്ടലരമ്പന്റെ വക്ത്രമപ്പെൺകൊടി.
ആയിരംചോദ്യങ്ങൾ ചോദിച്ചുകൊള്ളുവാ-
നാശയുണ്ടാകിലും, യാത്രചൊല്ലീടവേ,
ആനനംതാഴ്ത്തിക്കടക്കണ്ണിലാശയ-
മാവിഷ്ക്കരിക്കയേ ചെയ്തുള്ളു തന്വിയാൾ.
കുട്ടിമാൻകണ്ണിയാൾ കന്മുറ്റത്തിലും
കിട്ടിയില്ലൊററവാക്കാശംസ നൽകുവാൻ.
'കത്തയച്ചീടുവൻ, കാത്തിരുന്നീടുകെ'-
ന്നത്തപ്പചിത്തയോടോതിനാൻ വല്ലഭൻ.
പൂഞ്ചായലൊട്ടഴിഞ്ഞമ്മണിത്തിണ്ണയിൽ
ത്തൂൺചാരിവീർപ്പിട്ടുനിന്നുപോയോമലാൾ

II

നാളെണ്ണിയെണ്ണിക്കഴിക്കുന്നവേളയിൽ
നാനാവിചാരങ്ങളാർന്നശാതോദരി:-
നാഗരികത്വം നിറംപിടിപ്പിച്ചൊരാ-
നാടെത്രനാകീയസൗന്ദര്യരംഗമാം!
സമ്പന്നമാകുമസ്സാംസ്കാര ലക്ഷ്മിതൻ
സങ്കേതഭൂവിൽജ്ജയിപ്പൂ, സ്വകാമുകൻ!
ആരൊക്കെയായ്വരാം കൂട്ടുകാരസ്ഥല-
ത്താരമിക്കുന്നതെ,ങ്ങാഹാരമെന്തുവാൻ?
കത്തിലിക്കാര്യങ്ങളെല്ലാംമനോജ്ഞമായ്
വിസ്തരിച്ചീടാതിരിക്കില്ല വല്ലഭൻ.
ലക്ഷോപലക്ഷം സമർപ്പിച്ചുപാഴ്കിനാ-
വക്ഷരപ്പൂക്കളിൽത്തേന്തുന്ന ലേഖനം.
വേനലും വർഷവും വന്നു, കടന്നുപോയ്
ദീനയായ്പിന്നെയും കാത്തിരുന്നാളവൾ.
പൊന്നോണനാളിൽക്കിടച്ചിതക്കന്യയ്ക്കു
തന്നാത്മനാഥന്റെ കൈക്കുറിപ്പാദ്യമായ്.
"നാട്ടിലേയ്ക്കില്ലഞാൻ മേലിലി,ങ്ങുള്ളൊരു
കൂട്ടുകാരിയ്ക്കുണ്ടുകുറെന്നിലത്രയും."

എന്നാൽ ആശാന്റെ അഭിപ്രായങ്ങൾക്കു പ്രതികൂലമായി ഒന്നു പറയുന്നതായാൽ പാറുക്കുട്ടിയോടും ആശാൻ കയക്കും: അടുത്ത നിമിഷത്തിൽ പാറുക്കുട്ടിയുടെ സാന്ത്വനം കേട്ടു ശാന്തനാകയും ചെയ്യും. തന്റെ ചോദ്യത്തിനു് ഉത്തരം പറയാതിരുന്നാൽ, തന്നെ അവമാനിച്ചതാണെന്നാണു് ആശാൻ നിശ്ചയിക്കുക. പിന്നത്തെ പുറപ്പാടു് ഒരു വക ആക്ഷേപസ്വരത്തിലാണു്. "ചെമ്പകം അക്കനോ? ചിലാവതി—താവതി— അരുന്ധതി—ഇപ്പം കറന്ന പാലു്—പച്ചവെള്ളം ചവച്ചുകുടിക്കിണ പൂച്ചക്കുട്ടി—മതിയോ?" ഇത്ര പ്രതാപവാനായ ആശാനും ഒരിക്കൽ അടിയൊന്നു പിഴച്ചു. "എക്കൊരു കുറച്ചിലു വവന്നു പോയി. എന്റെ ചെമ്മാന്ത്രത്തിലും ഇങ്ങനെയുള്ള പോക്കണംകേടു പററീട്ടില്ല."— എന്നാണു് ആശാൻ അതിനേപ്പററി പറയുന്നതു്. 'കുടിക്കിണ വെള്ളത്തിപ്പോലും വിശ്വസിച്ചൂടാത്ത' ആ കാശിവാസിയുടെ കൈയിൽ നിന്നു് 'ഇത്തിരി ഒരെള്ളോളം" വാങ്ങിച്ചു തിന്നതു് ഓക്കുമ്പോൾ ആശാനു കോപവും ലജ്ജയും പശ്ചാത്താപവും സഹിക്കാവതല്ല. ആ സംഭവത്തിനു ശേഷമുള്ള വൃദ്ധന്റെ ചേഷ്ടിതങ്ങൾ അത്യധികം രസാവഹവും സ്വഭാവാനുഗുണവുമാണു്! അതു് ആരോടും പറയുകയില്ലെന്നു് ആശാൻ നിശ്ചയിച്ചുറച്ചുവെങ്കിലും സുഭദ്രയുടെ മുള്ളുവാക്കുകൾ കേൾക്കുമ്പോൾ രഹസ്യം ഉള്ളിലൊതുക്കുവാൻ നിവൃത്തിയില്ലാതാവുന്നു. വൃദ്ധന്റെ ഓരോ വാക്കും ചേഷ്ടയും എത്ര സജീവമാണു്; എത്ര സ്വാഭാവികമാണു്? വൃദ്ധനെന്നോ? അതു കേട്ടാൽ എഴുപതിൽപരം വയസ്സുണ്ടെങ്കിലും ആശാൻ കയക്കും. വയസ്സു് ഇപ്പോൾ കീഴ്പോട്ടു് എണ്ണിത്തുടങ്ങിയിരിക്കുന്നു. ഒടുവിൽ ഘോഷിച്ചു പിറന്നാൾ നാല്പത്തിയഞ്ചാമത്തേതോ മറേറാ ആണു്. "ചത്ത ആളും തിരിച്ചുവന്നു. കെഴവൻ കേറി ചെറുപ്പമാകുമോ എന്തോ? ആക്കറിയാം, പഹവാന്റെ മായാവിലാധങ്ങളു്!"

ശങ്കു ആശാനോടൊപ്പം നമ്മുടെ മനസ്സിൽ ലബ്ധപ്രതിഷ്ഠമായ മറെറാരു പാത്രം കാത്ത്യായനി അമ്മയാണു്. കാത്ത്യായനി അമ്മയെ കേരളത്തിലെ അന്തസ്സുള്ള പല തറവാടുകളിലും കാണാം; ഏതു ജാതിയിലും കാണാം. വെളുത്തു തടിച്ചുള്ള ആകൃതി; ഗംഭീരമായ നോട്ടങ്ങൾ; അടുക്കളഭരണത്തിൽ ഹിററ്ലറിനെപ്പോലെ കഠിന ആജ്ഞക്കാരി; വാല്യക്കാരോടും മറവും തീരെ ദയയില്ല; പാറുക്കുട്ടിക്കു മാത്രമേ ആ മാതൃഹൃദയത്തിൽ ഇടമുള്ളു; എന്നാൽ പാറുക്കുട്ടിയുടെ പുതിയ മട്ടൊന്നും കാത്ത്യായനി അമ്മയ്ക്കു് ഒട്ടും രസിക്കുന്നില്ല; അച്ഛൻ ലാളിച്ചു ലാളിച്ചു മകളെ തലയിൽ കയററിയെന്നു്. ആവലാതിയുണ്ടു്; ശുദ്ധഗതിയും കുറഞ്ഞൊരു ദുർമ്മോഹവും ഉള്ളതിനാൽ പല അവിവേകത്തിലും ചാടും; കുറെയൊക്കെ മക്കടമുഷ്ടി പിടിച്ചുനോക്കും; എന്നിട്ടും ഫലമില്ലെന്നു കണ്ടാൽ വലിയ നൈരാശ്യത്തിലായി; ആപൽക്കാലത്തു ധൈര്യം ലവലേശമില്ല; എന്നാൽ നല്ലകാലത്തു തറവാട്ടിന്റെ അന്തസ്സു പാലിക്കുവാൻ കാത്ത്യായനിഅമ്മയെപ്പോലെയുള്ള സ്ത്രീകൾ വേണം.

മനുഷ്യസ്വഭാവത്തിന്റെ ശരിപ്പകർപ്പെന്നു തോന്നിക്കുന്ന പൂർണ്ണപാത്രങ്ങൾ സി. വി. രാമൻപിള്ളയുടെ കൃതികളിൽ പലതുമുണ്ടു്. മഹാമനസ്കരായ ജനങ്ങൾ തെററിദ്ധാരണയിൽപ്പെട്ടു നട്ടംതിരിയുന്നതു വർണ്ണിക്കുന്നതിൽ സി. വി. രാമൻപിള്ളയ്ക്കുണ്ടായിരുന്ന ചാതുര്യം കുറച്ചൊന്നുമല്ല. തിരുമുഖത്തുപിള്ള, കേശവനുണ്ണിത്താൻ, എന്നീ പാത്രങ്ങളെ സൃഷ്ടിച്ചിരിക്കുന്നതിൽ പ്രദർശിപ്പിക്കപ്പെട്ടിട്ടുള്ളമനുഷ്യഹൃദയജ്ഞാനം വിസ്മയാവഹമെന്നേ പറയേണ്ടതുള്ളു. എത്ര ഓജസ്സുള്ള നായികമാരെയാണു് സി. വി. യുടെ കൃതികളിൽ നാം കാണുന്നതു്? പാറുക്കുട്ടി, മീനാക്ഷി, സാവിത്രി എന്നീ പാത്രങ്ങളോടു കിടനിൽക്കുന്ന ഒരു കഥാനായിക ഭാഷാസാഹിത്യത്തിലുണ്ടെങ്കിൽ അതു് ഇന്ദുലേഖമാത്രമാണു്. തടില്ലതപോലെ ചൈതന്യയുക്തയും സ്വപ്രത്യയസ്ഥൈര്യവതിയും പരിഹാസ വിചക്ഷണയും പരിഷ്കൃതമാനസയും വിടന്മാരെ ചെണ്ടകൊട്ടിക്കുവാനും സ്വകാമുകനെ അഭിമാനം വിടാതെ സ്നേഹിക്കുവാനും കഴിവുള്ളവളുമായ ഇന്ദുലേഖമാത്രം സി. വി. രാമൻപിള്ളയുടെ നായികമാരേപ്പോലും അതിശയിക്കുന്നുണ്ടെന്നു് എനിക്കു തോന്നാറുണ്ടു്.

# നെടുവീർപ്പുകൾ.

## ശിഥിലചിന്തകളുടെ സമാഹരണം.

(പൊൻകുന്നം വി. എ. വർക്കി)

"കോഴികൂവി. സ്വപ്നം കണ്ടു ചിരിച്ചുനിന്ന പൊയ്കകളും, ലതികകളും ഉണർന്നു. കോടക്കാറുമടങ്ങി. ആളനക്കം കേൾക്കുന്നു. യാമിനീ, ഇനിയും ഉണരാറായില്ലേ?"

പുലരി,–അവൾ കിഴക്കൻമലയുടെ മറവുറത്തു നിന്നു രാത്രിയെ വിളിച്ചുണർത്തി.

* * * * *

പ്രപഞ്ചത്തെ നോക്കിനിന്നു ചിരിക്കുവാൻ വലിയ ഉത്സാഹമാണ്, പകലിന്. ഭാസുരമായ ഒരു കുങ്കുമക്കുറി അവളുടെ നീലാളകങ്ങൾക്കിടയിൽ പ്രകാശിച്ചു."യാമിനീ, യാമിനീ!!—ഈറനോടുകൂടി നിന്ന് അവൾ വീണ്ടും വിളിച്ചു.



പരവശയായി ഉറങ്ങിക്കിടക്കുകയായിരുന്നു, യാമിനി. അവൾ അണിഞ്ഞിരുന്ന നക്ഷത്രമാലയിലെ ചില കണ്ണികൾ, സങ്കേതസ്ഥലത്ത് അവിടവിടെ പൊട്ടിക്കിടക്കുന്നു. ആ, നെററിക്ക് അലങ്കാരമായിനിന്ന കല, നേരത്തേ മാഞ്ഞുപോയി. അവൾ ഇനിയും ക്ഷീണം തീരുംവിധം ഉറങ്ങിക്കഴിഞ്ഞില്ല.

* * * * *

യാതന നിറഞ്ഞ മനുഷ്യലോകത്തിനു മുമ്പിൽ വീണ്ടും പകൽ വന്നുനിന്നു കൈ കൂപ്പി.

പകലുകൾ മുറയ്ക്കു വിരിയുന്നുണ്ട്. അധഃപതിക്കുന്ന മനുഷ്യചരിത്രത്തിനു മൂകസാക്ഷികളായി, അവ പൊഴിയുന്നുമുണ്ട്. ലോകാതീതമായി നിൽക്കുന്ന സത്തയെ, ഏകാഗ്രതയോടും സമ്പൂർണ്ണമായ സമാധാനത്തോടും കൂടി ചുംബിക്കുവാൻ ഹൃദയത്തിനു നിദ്രയുടെ ഭദ്രാവസരം നൽകുന്ന മോഹനങ്ങളായ രാത്രികൾ!!! മലിനവ്യാപാരങ്ങളിൽ നിന്നു പിൻതിരിഞ്ഞു, ശാന്തയുടെ മടിയിൽ തലവച്ച് ഹൃദയം ഉറങ്ങുന്ന ആ ദിവ്യ യാമങ്ങൾ!! അവയ്ക്കു കുറച്ചുകൂടി നീളം ഉണ്ടാകുമായിരുന്നെങ്കിൽ!!! പ്രശാന്തയായി മയങ്ങുന്ന രാത്രിയെ വിളിച്ചുണർത്തുവാൻ, വെമ്പലോടുകൂടി നിത്യവും ഓടിവരുന്ന പകലിൻെറ കാലിൽ, മനുഷ്യഹൃദയത്തിലേക്കു പാഞ്ഞുകയറാവുള്ള മുള്ളുകളിൽ ഒന്നുരണ്ടെണ്ണമെങ്കിലും നിശിതമായി കയറിയിരുന്നെങ്കിൽ!!

* * * * *

ക്ഷേത്രത്തിൽ നിന്നു ശങ്ഖനാദമുയർന്നു; പള്ളികളിൽ നിന്നു മണിസ്വനങ്ങളും. അദ്ധ്വാനന്മാർ അവരുടെ ഭാണ്ഡവുമായി യാത്ര തിരിക്കുന്നു. സങ്ഘം സങ്ഘമായി അവർ വേർപിരിഞ്ഞിരിക്കുന്നു. വലയിലെ എട്ടുകാലി എന്നപോലെ സങ്ഘപ്രമാണി തൻെറ പാളയത്തിൽ ആളുകളെ കാത്തിരിക്കുന്നു.

* * * * *

എത്രതന്നെ അമർത്തിയിട്ടും, ചിന്ത അതിൻെറ നിസ്സഹായത ഭയപ്പെടുന്നില്ല. മർദ്ദനം അനുഭവിച്ച് അതു് ഏകാന്തതകളിൽ കുററക്കാരനെപ്പോലെ അധിവസിക്കുന്നു. എങ്കിലും അതു പരതന്ത്രമല്ല; കാതരമല്ല. അതു കൂടെക്കൂടെ അവരുടെ പാളയത്തിൽ കടന്നുചെന്ന് ആത്മാർത്ഥതയോടു കൂടി പടവെട്ടുന്നു. ഗീതയുടെയും, ബൈബിളിൻെറയും, ഖുറാൻെറയും ആയിരമായിരം പ്രതികൾ അവർ നിവർത്തുവയ്ക്കുന്നു. അവ ഓരോന്നും വിശിഷ്ടങ്ങളാണ്; ആക്കാവ്യനോടത്തോളം പൂർണ്ണങ്ങളുമാണ്.

എന്നാൽ അവരോ!!

മനുഷ്യത്വത്തിനല്ല, പുസ്തകവാക്യങ്ങൾക്കു പ്രാധാന്യം നൽകും. സൗന്ദര്യാവബോധത്തിൻെറ ആത്മാർത്ഥമായ ദാഹത്തിനു, കെട്ടനീർ പകരും. യാഥാർത്ഥ്യങ്ങൾ കിടന്നു ഞെരങ്ങി മൂളുമ്പോൾ, സ്വപ്നങ്ങൾ ചിത്രീകരിക്കും. മനുഷ്യത്വത്തെ പട്ടിണിക്കിട്ടും. ആ ആഹാരം മതത്തിനു നൽകും. അനന്തമായി നിൽക്കുന്ന ആ പരാശക്തിയെപ്പോലും മതത്തിൻെറ രക്തകണമുണങ്ങാത്ത കരത്തിൽ ഒതുക്കിക്കളയും. ചെയ്യേണ്ടതല്ല, ചെയ്യരുതാത്തത് ഏതേതെന്നു തല പുകഞ്ഞിരുന്നു കണ്ടുപിടിക്കും—"വ്യഭിചാരം ചെയ്യരുത്", "മോഷ്ടിക്കരുത്", "അസത്യം പറയരുത്", "ഹിംസിക്കരുത്." ഈ ചെയ്യരുതാത്ത കാര്യങ്ങൾ നിർദ്ദേശിച്ചു ശ്രദ്ധയെ ആകർഷിക്കാതെ, ചെയ്യേണ്ടതു മാത്രം ചൂണ്ടിക്കാണിച്ചിരുന്നെങ്കിൽ!! ലോകത്തിൽ ഏററവും വലിയ ക്ഷമയ്ക്കായി ഏററവും വലിയ അക്ഷമത പ്രദർശിപ്പിക്കും. സാധുസഹോദരങ്ങളുടെ ആത്മീയശാന്തി ഈ വേദജ്ഞന്മാരുടെ കൈ

യിൽ ചെന്നുകൂടിയ കാൎയ്യമാണു ലോകത്തിന്റെ ഏററവും നിൎഭാഗ്യകരമായ ചരിത്രം.

* * * * *

ഹാ! മനുഷ്യത്വം; മഹനീയമായ മനുഷ്യത്വം!! അതു വ്യാഖ്യാനങ്ങളുടെയും, പ്രായശ്ചിത്തങ്ങളുടെയും, അവമാനത്തിന്റെയും ഇടയിൽ കിടന്നുപിടച്ചുകൊള്ളട്ടെ. അതിന് അവിടെ കാൎയ്യമില്ല. അവർ ദേവന്മാരാകാൻ ആഗ്രഹിക്കുന്നവരും, ദേവന്മാരുടെ അടുക്കലേക്കു യാത്ര ചെയ്യുന്നവരുമാണ്.

* * * * *

ദേവന്മാർ!!!

മുള്ളും, വേദനയും, കണ്ണുനീരും, നിസ്സഹായതയും നിറഞ്ഞ മനുഷ്യലോകത്തിൽ നിന്ന് ഓടിയകന്നു, സന്തൃപ്തിയും, സമ്പൂൎണ്ണതയും നിറഞ്ഞ സ്വൎഗ്ഗത്തിൽ സുഖിക്കുന്ന ആ നിൎദ്ദയന്മാർ; സ്വേച്ഛുക്കൾ!! അവൎക്കു ദുഃഖമില്ല, വിശപ്പില്ല, മരണമില്ല, രോഗമില്ല, ദാരിദ്ര്യമില്ല. സുഖവും സംതൃപ്തിയും അമരത്വവും ആരോഗ്യവും സുഭിക്ഷതയും മാത്രം. ഇത്രമാത്രം നിരുന്മേഷം—ഇത്രമാത്രം പരതന്ത്രമാണു സ്വൎഗ്ഗമെങ്കിൽ, അവിടെ നിന്നു നിവൎത്തിതമായി ദുഃഖവും, ദാരിദ്ര്യവും നിറഞ്ഞ ഈ യുദ്ധഭൂമിയിൽ ഈശ്വരനുമായി അഭിമുഖ സംഭാഷണം നടത്തിക്കൊണ്ടിരിക്കുന്ന മനുഷ്യത്വം എത്ര ധന്യമല്ല! സ്വതന്ത്രമല്ല!! ആഘാത പ്രത്യാഘാതശക്തികളില്ലാത്ത സ്വൎഗ്ഗത്തിൽ ഒരു വിഗ്രഹംപോലെ ചാകാതെ ജീവിക്കുന്നതിനെക്കാൾ എത്ര അഭികാമ്യമല്ല, വെയിലും മഴയും മഞ്ഞും വീഴുന്ന ഭൂമിയിൽ വഴിത്തണലിന് ഒരു മരമായിട്ടെങ്കിലും ജനിക്കുക. ആ സ്വൎഗ്ഗത്തെക്കാൾ എത്ര കലാസുന്ദരമാണു ദുൎബലരും, അപൂൎണ്ണരും, അസംതൃപ്തരുമായ പതിതസഹോദരങ്ങൾ നീറുന്ന നരകം.

* * * * *

സ്വൎഗ്ഗം!! അതിനു പററുന്ന ഏററവും വലിയ അബദ്ധം അതു നരകത്തിൽ നിന്നു വേൎതിരിഞ്ഞു നിൽക്കുന്നു എന്നുള്ളതാണ്; അപൂൎണ്ണരായ മനുഷ്യൎക്കുവേണ്ടി അതു സൃഷ്ടിച്ചിട്ടില്ല എന്നുള്ളതാണ്; നിൎദ്ദയന്മാരും സുഖലോലുപന്മാരുമായ ദേവന്മാർ അതു പിടിച്ചടക്കിക്കളഞ്ഞു.

ഒററതിരിഞ്ഞുനിന്നു സുഖിക്കുന്നതിനു ചെലവാക്കിയ ഇക്കഴിഞ്ഞേടത്തോളം കാലം, സ്വൎഗ്ഗം നരകത്തിന്റെ അടുക്കൽ സേവനം ആചരിച്ചിരുന്നെങ്കിൽ!! എങ്കിൽ എന്തെന്തു പതിതസഹോദരങ്ങളെ ഉദ്ധരിക്കാമായിരുന്നു!

* * * * *

മരണം; അതു ജീവിതത്തിന്റെ പൎയ്യവസാനമാണെങ്കിൽ, മനുഷ്യത്വത്തിന്റെ നേൎക്കു സ്വൎഗ്ഗത്തിനു ചെയ്യുവാൻ സാധിക്കുന്ന സഹായം എന്താണെന്നാണു മനസ്സിലാകാത്തതു്. മരണാനന്തരം മുമ്പിൽ വന്നു നിൽക്കുന്ന സ്വൎഗ്ഗരാജ്യത്തെയും, ദണ്ഡനീതിയെയും മനുഷ്യത്വത്തിന്റെ നാമത്തിൽ പ്രതിഷേധിച്ചുകൊള്ളട്ടെ.

മനുഷ്യത്വം—കലാസുന്ദരമായ മനുഷ്യത്വം—അപൂൎണ്ണത നിറഞ്ഞ മനുഷ്യത്വം—ചിന്തേ, കണ്ണുനീരിന്റെയും, ദുരിതങ്ങളുടെയും ഇടയിൽക്കൂടി നെടുവീൎപ്പുകളോടുകൂടി ഇഴഞ്ഞിഴഞ്ഞ് അതു മുമ്പോട്ടുപൊയ്ക്കൊള്ളട്ടെ.

---

## ചന്ദ്രികയിൽ.

(പുത്തൻകാവ് മാത്തൻ തരകൻ)

"കല്യാണി കളവാണി,, എന്ന രീതി

I

അന്തിമേഘങ്ങളെല്ലാം വിണ്ടലംവിട്ടമൃദു-
ചെന്തളിരടിവച്ചു നടന്നുപോയി.
മഞ്ജുളചക്രവാളവൎത്തുളഭിത്തിയിന്മേ-
ലഞ്ജനമണിപ്പന്തലുയൎന്നിന്നു.
താരകവിളക്കുകളായിരമായിരമായ്
താരിളംകതിർവീശിത്തെളിഞ്ഞുമിന്നി.
വാർവെള്ളിക്കുളിർമതിസാദരമണഞ്ഞെങ്ങും
തൂവെള്ളത്തനിപ്പട്ടു വിരിച്ചൊരുക്കി.

II

"ശ്യാമള"മമയുവമാനസസരസ്സിലെ-
ക്കോമളമരാളിക-രതിസുഭഗാ,
കുന്ദസുമങ്ങൾ ചേൎത്തുകോൎത്തൊരു മാലയുമായ്
സുന്ദരമലൎക്കാട്ടിലണഞ്ഞുവേഗം.
കാണുന്നചെടിയെല്ലാം ഞാനെന്നു വിശ്വസിച്ചു
വേണുസ്വരത്തിലെന്നെ വിളിച്ചടുക്കും
നാണിച്ചു പിന്തിരിയും ചുററിലും കണ്ണോടിക്കും,
കേണിട്ടുടൻ തന്നെ ചിരിക്കും മെല്ലെ;
കാററടിച്ചാരാമത്തിൻ കോണൊന്നുകുലുങ്ങിയാൽ
തെററെന്നു പറന്നെത്തുമവിടെത്തന്വീ;
വെള്ളിലയിളകുമ്പോളോടിച്ചെന്നവളൊരു
വള്ളിക്കുടിലിനുള്ളിലൊളിച്ചു നിൽക്കും;
ഇമ്മട്ടിലെന്നേക്കാത്തുയാമങ്ങളെണ്ണിയെണ്ണി
പെണ്മണിപലവട്ടം നെടുവീൎപ്പിട്ടു;
ഓരോരോ നിമിഷവുമോരോരോയുഗമായി
കാറണിവേണിയാൾക്കുകരളിൽതോന്നി.

III

ആരാവിൽ, മമദിവ്യമംഗല്യ മുഹൂൎത്തത്തി-
ലാരോമലാളെത്തേടിത്തിരിച്ചുഞാനും.
പാട്ടില്ല; കുരവയില്ലാൎപ്പുവിളികളില്ല,
കൂട്ടുകാരില്ല, കുടപിടിച്ചുനില്ക്കാൻ.
പാവനപ്രണയത്തിൻ പാദം പണിഞ്ഞുപോയാൽ
പാരിടംപരിഭവനടന രംഗം.
ചേണെഴുമനുരാഗമാണിക്യം പകലെങ്ങും
പൂണുവാൻസമ്മതിക്കില്ലുലകമേതും.
സൂൎയ്യന്റെസമക്ഷത്തിൽ സത്യപ്പൂമലൎക്കുടം
ഭീരുത്വമൂണ്ടുചേററിലൊളിക്കണംപോൽ.
മാമരമനുഗ്രഹിച്ചേകിയോരിരുൾപററി,
പ്രേമഭാരവുമേന്തിപ്പദമിളക്കി,
മാറിടംതുടിക്കവെ, കാലുകളിടറവേ,
നീരൊഴുക്കെഴും തോട്ടുകടക്കുംപോലെ,
മൂന്നുനാലടിവേഗം മുന്നോട്ടു പോകുമുടൻ
പിന്നിലേക്കൊന്നു നോക്കിപ്പകച്ചുനിൽക്കും
പ്രാണനായികയുടെ പ്രാന്തമണയും തോറും
പ്രാണഭയം പെരുകി വിയൎപ്പണിഞ്ഞും
വാനിടമിരുണ്ടെങ്കിൽ, പേമഴ ചൊരിഞ്ഞെങ്കിൽ
കാനനംകൊണ്ടുമാറ്റും മറഞ്ഞുവെങ്കിൽ
ഭാഗ്യവാനിവനെന്നു ഭീതിയാൽ നിരൂപിച്ചു
ഭാമിനീനാമം ജപിച്ചൊരു തരത്തിൽ
ഞാനെന്റെവിശുദ്ധമാംസങ്കേതസ്ഥലം പൂകി
ഭാനുമാനിന്ദ്രദിക്കിലണയുംപോലെ.

IV

പാതിരാപ്പക്ഷിമരക്കൊമ്പിലിരുന്നുപാടി
പച്ചപ്പുൽക്കൊടിനീളെത്തലകുനിച്ചു.
പൂമണം പുരണ്ടൊരുമാരുതനോടിവന്നു
മാമകവിയൎപ്പെല്ലാം തുടച്ചെറിഞ്ഞു.
പച്ചിലപ്പടൎപ്പിലൂടെത്തിയശശിയുടെ
സ്വച്ഛമാംമുഖം കണ്ടുവിരിഞ്ഞുപൂക്കൾ.
പിന്നിൽ നിന്നാരോവന്നെൻ കണ്ണുകൾപൊത്തി, ഞാനൊ
"പൊന്നുംകുടമേ" എന്നു വിളിച്ചുപോയി.
അമ്മലർവനത്തിന്റെ തുമ്പിലൊതുങ്ങിവാണ
നമ്രമുഖീമിഴിപുരസ്ഥലിയിലെത്തി.
കയ്യിലിരുന്നപുണ്യകല്യാണമാലയാലെൻ
കണ്ഠമലങ്കരിച്ചാൾകമനീയാംഗി.
ഞാനറിയാതെ മമപാണികളവളുടെ
മേനിയിലെങ്ങും പുതുപുളകംചാൎത്തി.
ഓമലിൽഞാനുമെന്നിലോമലും ലയിപ്പതു
യാമിനീദേവികണ്ടുകുതുകംപൂണ്ടു.
ഭൂമിയുമംബരവുമന്യോന്യം നോക്കിനോക്കി
നിൎമ്മലമന്ദഹാസധനം പകൎന്നു.

---

## തിരുമുൽക്കാഴ്ച.

# സ്ററാമ്പിൽ കണ്ട അഗ്നിപർവതം.

## പനാമാത്തോടു നിമ്മാണത്തിന് അതു പ്രേരകമായി.

(അമേരിക്കയിലെ എൻജിനീയറന്മാരുടെയും ഗവമ്മെൻറിൻെറയും അഭിപ്രായം എങ്ങനെ മാററി?

(കെ. പത്മനാഭൻ, ഫിലാററലിസ്റ്റ്)

പനാമാത്തോടു നിമ്മാണത്തിൻെറ ഔചിത്യത്തെക്കുറിച്ചു ശക്തിയായ വാദപ്രതിവാദം ഇപ്പോൾ അമേരിക്കയിൽ നടക്കുന്നുണ്ട്. നിക്കരാഗുവായിൽ മറെറാരു തോടു തുറക്കുന്നതു കൂടുതൽ പ്രയോജനപ്രദമാണെന്നുള്ള അഭിപ്രായത്തിനു അവിടെ ഗണ്യമായ പിൻബലം സിദ്ധിച്ചുവരുന്നു. ൧൯൦൦-ാമാണ്ടു നിക്കരാഗുവായിൽ നടപ്പിലാക്കിയ ഒരു തപാൽസ്റ്റാമ്പ് നിക്കരാഗുവായിൽ വെട്ടുന്നതിനു നിശ്ചയിച്ചിരുന്ന തോടു പനാമായിലേക്കു മാററുവാൻ കാരണമാക്കിയ രസാവഹമായ വൃത്താന്തം വായനക്കാക്ക് ആസ്വാദ്യജനകമായിരിക്കുമെന്ന് വിശ്വസിക്കുന്നു.

യൂറോപ്യന്മാർ അമേരിക്കയിൽ കുടിയേറിപാർത്തു തുടങ്ങിയതു മുതൽ അററലാൻറിക്കു സമുദ്രവും പാസഫിക്ക് സമുദ്രവും തമ്മിൽ സംബന്ധിപ്പിക്കുന്ന ഒരു തോട്ട് അമേരിക്കയിൽ ഉണ്ടാകേണ്ടതിൻെറ ആവശ്യം അവക്കു ബോധ്യമായിരുന്നു. ൧൫൩൦-ൽ സ്പെയിൻകാരനായ ഒരു നാവികശ്രേഷ്ഠൻ പ്രസ്തുത തോടു നിമ്മാണത്തിൻെറ പ്രായോഗിക പദ്ധതികളെ ചൂണ്ടിക്കാണിച്ചും അതിൽ സ്പെയിൻചക്രവത്തി ഫിലിപ്പു രണ്ടാമനുള്ള ചുമതലയെ വിവരിച്ചുംകൊണ്ടും ഒരു ഗ്രന്ഥമെഴുതി പ്രചരിപ്പിക്കയുണ്ടായി. ൧൮൫൦-ൽ ഒരു ഇംഗ്ലീഷ് കമ്പനി ശ്രപവൽക്കരിച്ച് തോടുവെട്ടുന്ന പണിയിൽ ഏപ്പെട്ടു. ആ കമ്പനിയുടെ ഭരണദൂഷ്യങ്ങളും സാമ്പത്തിക വൈഷമ്യങ്ങളുംകൊണ്ട് അതിൻെറ പ്രവൃത്തി നിത്തിവയ്ക്കേണ്ടിവന്നു. അതിൽപിന്നെ പത്തും പതിനഞ്ചും കൊല്ലം കൂടുമ്പോൾ തോടിനു സ്ഥലം സവേ ചെയ്യുന്ന കൃത്യം തുടൎന്നുകൊണ്ടിരുന്നു. ൧൮൭൯-ൽ വിവിധരാജ്യ പ്രതിനിധികളെ ഉൾപ്പെടുത്തി ഒരു കമ്പനി സ്ഥാപിച്ചു കൊളംബിയായുടെ ഒരു ഭാഗമായ പനാമായിൽക്കൂടി ഒരു തോടു തീക്കുന്നതിനു ഫ്രഞ്ചുകാർ ശക്തിയായ ശ്രമം ആരംഭിച്ചു. സൂയസ്സു കനാൽ വെട്ടിച്ച് അഖിലലോക പ്രസിദ്ധനായിത്തീൎന്ന ഫ്രഞ്ചു എൻജിനീയർ ഫെർഡിനാൻഡു ഡി-ലെസപ്സിനെ പുതിയ കമ്പനിയുടെ ചുമതല ഏൽപ്പിച്ചു. തൻനിമിത്തം ബഹുജനങ്ങൾക്കു അതിൽ കൂടുതൽ വിശ്വാസം ജനിക്കുന്നതിനു ഇടയായി. ൧൮൮൧-ൽ ലെസപ്സിൻെറ മേൽനോട്ടത്തിൽ തോടുവെട്ടുതുടങ്ങി. അപ്രതീക്ഷിതങ്ങളായി സംഭവിച്ച പ്രതിബന്ധങ്ങൾ തരണം ചെയ്‌വാൻ കമ്പനിക്കു കെൽപ്പില്ലാതെ വരികയാൽ ആ സ്ഥാപനം പാപ്പരായിത്തീരുകയാണ് ചെയ്തതു്. ൭ കൊല്ലത്തിനുശേഷം മറെറാരു കമ്പനിയും ഇതേ പ്രവൃത്തി ആരംഭിച്ച് ഏതാനും മാസത്തിനുള്ളിൽ പരാജയത്തോടുകൂടി പിൻ മാറുകയുണ്ടായി.

ഈ വിധത്തിലുള്ള പല അനുഭവങ്ങൾക്കുശേഷം തോടിൻെറ സ്ഥാനം പനാമായിൽനിന്നു നിക്കരാഗുവായിലേക്കു മാററണം എന്നുള്ള അഭിപ്രായത്തിനു അമേരിക്കയിൽ പ്രാബല്യം സിദ്ധിച്ചു. തദനന്തരം "നിക്കരാഗുവാകനാൽകമ്പനി" എന്നപേരിൽ ഒരു സ്ഥാപനം ആവിർഭവിക്കയും തോടുവെട്ടു തുടങ്ങുകയും ഉണ്ടായി. എന്നാൽ പുതിയ കമ്പനിയുടെ പ്രവൎത്തനങ്ങൾ താമസംവിനാ നിലച്ചുപോകയാണു ചെയ്തതു്. ഇത്രയുമായപ്പോൾ അമേരിക്കൻ ഗവമ്മെൻറു പ്രസ്തുത പദ്ധതിയിൽ നേരിട്ടു പ്രവൎത്തിക്കണമെന്നു തീച്ചപ്പെടുത്തി. അവിടുത്തെ ഭരണനിൎവ്വഹണസമിതികളിലെ അംഗങ്ങളിൽ ഏറിയകൂറും നിക്കരാഗുവായിൽക്കൂടി തോടു തുറക്കുന്നതു് ഉത്തമമാണെന്നു വിശ്വസിക്കുന്നവരായിരുന്നു.

ഗവമ്മെൻറു നേരിട്ടു കനാൽ നിമ്മാണത്തിലേപ്പെടുന്നു എന്നറിഞ്ഞപ്പോൾ വലിയ സജ്ജീകരണങ്ങളോടുകൂടി പ്രവൃത്തി ആരംഭിച്ചു ഭീമമായ നഷ്ടത്തോടുകൂടി പണിമുടക്കേണ്ടി വന്ന ഫ്രഞ്ചുകമ്പനിയുടെ നായകൻ, എൻജിനീയർ ബ്യൂനാ വെറില്ലായിക്ക് നഷ്ടപരിഹാരം നേടാൻ തെല്ലൊരാശ ജനിച്ചു. നിക്കരാഗുവായിൽനിന്നും തോടിൻെറ സ്ഥാനം പനാമായിലേക്കു മാററാൻ സാധിച്ചാൽ തൻെറ അഭിനിവേശം നിറവേറും എന്നു അദ്ദേഹം തീർച്ചപ്പെടുത്തി. നിക്കരാഗുവാ കനാൽ അപ്രായോഗികം എന്നു വരുത്തുവാനുള്ള ശ്രമമാണ് അദ്ദേഹം തുടങ്ങിയതു്. അഭിപ്രായ വ്യത്യാസങ്ങളോടു നേരിടുന്നതിനു പ്രചരണവേലയാണല്ലൊ പററിയതു്. എൻജിനീയറും അതുതന്നെ ആരംഭിച്ചു. അദ്ദേഹം അമ്മേരിക്കയിൽ എത്തിച്ചേൎന്ന് നിക്കരാഗുവാ തോടുനിമ്മാണത്തിൻെറ വൈഷമ്യങ്ങളെ പൎവ്വതീകരിച്ച് പ്രചരണവേല തുടങ്ങി. അമ്മേരിക്കൻ കാൺഗ്രസ്സിലെയും സെനററിലെയും സാമാജികന്മാരെ സന്ദശിച്ച് തനിക്കനുകൂലമായ ന്യായവാദങ്ങൾ അദ്ദേഹം നടത്തി. പനാമാത്തോടിൻെറ സാധ്യതകളെ വിവരിച്ചുകൊണ്ടു പത്രങ്ങളിൽ എൻജിനീയർ വലിയ ഒച്ചപ്പാടുണ്ടാക്കി. സക്കാർ സൎവ്വീസിലുള്ള വലിയ എൻജിനീയർമാരെക്കണ്ടു വാദപ്രതിവാദം നടത്തി. ഫ്രഞ്ച് എൻജിനീയർ ബ്യൂനാ വെറില്ലായുടെ വാദമുഖങ്ങളിൽ മുഖ്യമായിരുന്നതു് നിക്കരാഗുവാ അഗ്നിപൎവ്വതമുള്ള ഒരു രാജ്യമാകയാൽ അവിടെ തോടുതീക്കുന്നതു് ആപൽക്കരമാണെന്നുള്ളതായിരുന്നു.

എൻജിനീയരുടെ പ്രചരണവേലകൾ ഇങ്ങനെനടന്നു വരവെ തോടിൻെറസ്ഥാനം നിണ്ണയിക്കുന്നതിനുവേണ്ടി അമേരിക്കയിലെ ഭരണസമിതികളുടെ ഒരു സംയുക്തസമ്മേളനം കൂടുന്നതിനുള്ള തീയതി നിശ്ചയിച്ചു. അപ്പോൾ അദ്ദേഹത്തിൻെറ പരിശ്രമം ശതഗുണം ശക്തിപ്പെടുത്തി. മൗണ്ട്റോംബാ ഒരു അഗ്നിപൎവ്വതമാണെ

നും അതു് നിക്കറാഗ്വവാകനാൽ കടന്നു പോകുന്ന ലൈനിനു അടുത്താകയാൽ അപകടം നിശ്ചയമാണെന്നും മററും കാണിച്ചു് ഫ്രെഞ്ചു്എൻജിനീയർ വീണ്ടും പ്രത്യക്ഷപത്രങ്ങൾ തയാറാക്കി സെനററു് അംഗങ്ങൾക്കും പത്രങ്ങൾക്കും അയച്ചുകൊടുത്തു. ഈ പ്രസ്താവനകൾ തികച്ചും അടിസ്ഥാനരഹിതങ്ങളാണെന്നു കാണിച്ചു നിക്കറാഗ്വവാമന്ത്രി ഒരു കമ്യൂണിക്കു് പ്രസിദ്ധപ്പെടുത്തിയതോടുകൂടി ആ ന്യായവാദത്തിൻെറ നട്ടെല്ലൊടിഞ്ഞു തകന്നു പോയി. അതോടുകൂടി തോടിൻെറ സ്ഥാനം സ്ഥിരപ്പെട്ടതായി സകലരും വിശ്വസിച്ചു. ഇതുകൊണ്ടും ഫ്രെഞ്ചു്എൻജിനീയർ അടങ്ങിയില്ല. അദ്ദേഹം നിക്കറാഗ്വായിൽ അപ്പോൾ നിലവിലിരുന്ന സ്റ്റാമ്പുകൾ ഓരോന്നും പരിശോധിച്ചു നോക്കിയതിൽ ൧൯൦൦-ൽ അച്ചടിപ്പിച്ചു പ്രചരിപ്പിച്ച ഒരു സെൻറാപോസ്റ്റാമ്പിൽ മൊമ്പോറോംമ്പോ കൊടുമുടി പുക വഹിച്ചു കൊണ്ടു ഭയങ്കരമായി നിൽക്കുന്ന ഒരു ചിത്രം കണ്ടു തൃപ്തിയടഞ്ഞു. ആ തപാൽസ്റ്റാമ്പിൻെറ അനേകം പ്രതികൾ വിലയ്ക്കു വാങ്ങി സക്കാർ റിക്കാർഡു് എന്ന നിലയിൽ അതിലുള്ള ചിത്രത്തിൻെറ പ്രാധാന്യത്തെ പരാമശിച്ചു് കത്തുകൾ തയാറാക്കി ഓരോ സ്റ്റാമ്പും അടക്കം ചെയ്തു് സെനററിയിലെയും കോൺഗ്രസിലെയും ഓരോ മെമ്പറിനും അയച്ചു കൊടുത്തു. സെനററു കൂടുന്നതിനു മൂന്നു ദിവസം മുമ്പാണു് ഈ കൃത്യം നടന്നതു്. നിക്കറാഗ്വാ മന്ത്രിയുടെ ഔദ്യോഗികപ്രസ്താവനയും പൊതുജനാഭിപ്രായവും നിമിത്തം ഫ്രെഞ്ചു എൻജിനീയർക്കു് പ്രതികൂലമായി വോട്ടു ചെയ്‌വാൻ നിശ്ചയിച്ചിരുന്ന ഭൂരിപക്ഷം സമാജികന്മാരും സ്റ്റാമ്പും കത്തും കൈപ്പററി നന്നാക്കുഴങ്ങി. ഒരു സക്കാർറിക്കാർഡു് എന്ന നിലയിൽ സ്റ്റാമ്പിനുള്ള വിലയെ വിഗണിക്കുവാൻ അവക്കു് സാധിച്ചില്ല. അഗ്നിപവ്വതം പുക പുറപ്പെടുവിച്ചു കൊണ്ടു നിൽക്കുന്ന ചിത്രം സ്റ്റാമ്പിൽ പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നതു് ഔദ്യോഗികനിലയിലാണു്. അതിനാൽ അതിനെ കാൎയ്യമായി കരുതാതിരിപ്പാൻ അവക്കു് നിവൃത്തിയില്ലായിരുന്നു. നിശ്ചിതതീയതിഭരണസമിതികൾ സമ്മേളിച്ചു. തോടിനെപ്പററി ശക്തിയായവാദപ്രതിവാദം നടന്നു. ആ ഒരൊററ സ്റ്റാമ്പിനെ അടിസ്ഥാനമാക്കി എട്ടു വോട്ടുകളുടെ കൂടുതലോടുകൂടി പനാമാകനാൽ നിമ്മാണപദ്ധതി പാസ്സായി. ഇങ്ങനെ ഫ്റഞ്ചു് എഞ്ചിനീയർ സ്വാത്ഥപൂത്തി വരുത്തി. നോക്കണം ഒരു സ്റ്റാമ്പു വരുത്തിയ പരിവത്തനങ്ങൾ!



# കവി, കാമുകൻ, ഭ്രാന്തൻ

## ഒരു താരതമ്മ്യവിവേചനം.

(കുര്യൻ തൈയ്യൂടവിൽ ബി. ഏ. ബി. എൽ)

"എ മിഡ്‌സമ്മർ നൈററ്സ് ഡ്‌റീം" എന്ന നാടകത്തിൽ ഷേക്സ്പീയർ പറയുന്ന "കവിയും, കാമുകനും, ഭ്രാന്തനും ഒരുപോലെയാണു്" എന്നു് (The lover, the lunatic and the poet are all alike· ActV· Sc· 1·)ഇതുപോലെയൊരു പച്ചപരമാത്ഥം അദ്ദേഹം വേറെയെങ്ങും പറഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. ലോകൈകവന്ദ്യന്മാരായ കവിശ്രേഷ്ഠന്മാരെയും, പ്രണയം എന്ന ദിവ്യവും പരിപാവനവുമായ ശക്തിയാൽ സ്വകാമിനിയിലേക്കു് ആകർഷതിനായ കാമുകനെയും തെരുവീഥികളിൽ അലഞ്ഞുതിരിയുന്ന ചിത്തഭ്രമക്കാരനുമായി താരതമ്യപ്പെടുത്തുന്നതു് പ്രഥമദൃഷ്ടിയിൽ നമുക്കു് അത്ര അഭിലഷണീയമായിതോന്നുകയില്ലായിരിക്കാം. പക്ഷെ, അല്പസമയം ആലോചിച്ചാൽ ഷേക്സ്പീയർ പറയുന്നതിൻെറ യാഥാത്ഥ്യം ബോധ്യമാകുന്നതാണു്.

'ഭ്രാന്തൻ', 'കിറുക്കൻ', എന്നൊക്കെ നാം ചിലരെ മുദ്രയടിക്കാറുണ്ടല്ലോ. ആരാണു് ഭ്രാന്തൻ? നാലുപേരു നടക്കുന്നതുപോലെ നടക്കാത്തവൻ. യാതൊന്നിലും സ്ഥിരതയില്ലാത്തവൻ. ഇല്ലാത്തതെല്ലാം സങ്കല്പിക്കുന്നവൻ. ഇങ്ങനെ പല ലക്ഷണങ്ങളും ചിത്തഭ്രമക്കാരനുണ്ടു്. എന്നാൽ സങ്കല്പവാസനയിലാണു് കവിയ്ക്കും കാമുകനും ഭ്രാന്തനും തമ്മിൽ പ്രധാനമായി ഐകരൂപ്യമുള്ളതു്. ഭ്രാന്തന്മാരുടെ കൂട്ടത്തിൽ തന്നെ 'മോണോമാനിയാക്ക്സ്' (Monomaniacs) എന്നൊരു തരക്കാരുണ്ടു്. നമ്മെയൊക്കെപ്പോലുള്ള മനുഷ്യർ. ഉണ്ണും, ഉറങ്ങും ജോലിചെയ്യും, പള്ളിക്കൂടത്തിലും കച്ചേരിയിലും ആഫീസിലും പോകും. പക്ഷെ ഓരോരുത്തൎക്കും ഓരോ പ്രത്യേകസംഗതികളെക്കുറിച്ചു് ഒരു മാതിരി ഭ്രാന്താണു്. ചിന്തയെല്ലാം അതു സംബന്ധിച്ചു്; സംസാരമെല്ലാം അതിനെക്കുറിച്ചു്; പ്രവൃത്തിയെല്ലാം അതിനുവേണ്ടി. എനിക്കൊരു സ്ത്രീയെ അറിയാം. കുറെ മുമ്പു് ആരോ അവരുടെ ആഭരണങ്ങളെല്ലാം മോഷ്ടിച്ചുകൊണ്ടുപോയി. അന്നു മുതൽ ആഭരണം എന്നു കേൾക്കുമ്പോഴും, അന്യരുടെ ആഭരണങ്ങൾ കാണുമ്പോഴും അവക്കു് ഭ്രാന്താണു്. ആരെക്കണ്ടാലും ആ പഴയ ആഭരണത്തെക്കുറിച്ചു മാത്രമേ സംസാരമുള്ളൂ. "എൻെറ മാലയെ താലിയെ" എന്നാണു് എപ്പോഴും പാടുന്ന പല്ലവി. വേറൊരു ചിട്ടിത്തലയാളുണ്ടു്. നല്ല പാതിരായിക്കു് ആരെങ്കിലും മൂപ്പനെ വിളിച്ചാൽ "ഹെ, നാലുതവണ മുടക്കമുണ്ടു്. അരപ്പണം പലിശവെച്ചു കൂട്ടിക്കോ, എനാലും രൂപാ എത്രയായി" എന്നാണു മറുപടി. ഇവരു രണ്ടും നല്ല മനുഷ്യർ. ആഭരണക്കാൎയ്യത്തിലും, ചിട്ടിക്കാൎയ്യത്തിലുമെ ഇവക്കു് ഭ്രാന്തുള്ളൂ.

നിങ്ങളുടെ ചുററുപാടുകൾ ഒന്നു കണ്ണോടിക്കുക. ഓരോ ജാതി "മോണോമാനിയാക്സ്" അല്ലെ നിങ്ങളുടെ ചുററും നിൽക്കുന്നതു്.? ചിട്ടിഭ്രാന്തുകാർ, ആഭരണഭ്രാന്തുകാർ, ബാങ്കുഭ്രാന്തുകാർ, വസ്ത്രഭ്രാന്തുകാർ, പത്രഭ്രാന്തുകാർ. ഇങ്ങനെ പല വിധ ഭ്രാന്തുകാരെ കാണാം. ഇത്തരം മോണോമാനിയാക്സിൻെറ കൂട്ടത്തിലാണു് നമ്മുടെ കവിയും കാമുകനും ഉൾപ്പെടുന്നതു്. ഒരുത്തനു് കവിതഭ്രാന്തു്; മററവനു് പ്രണയഭ്രാന്തു്.

ഏതുവഴിക്കു തിരിഞ്ഞാലും കവിക്കു കവിതയുടെ കാൎയ്യമേയുള്ളൂ ചിന്ത. എന്തൊരു വസ്തു കണ്ടാലും അതിനെക്കുറിച്ചു് ഒരു കവിതയുണ്ടാക്കാമോ എന്നാണു് ആലോചന. സ്നേഹിതന്മാരോടു സംസാരിക്കുന്നതും അതുതന്നെ. എൻെറ "വിടുന്നപൂവു്" എൻെറ "കാളിവാഴ" ഇവയൊക്കെയുമുള്ള അയാൾക്കു സംസാരവിഷയങ്ങൾ. ആരെങ്കിലും അതിൻെറ ഒരററം ഒന്നിളക്കി വിട്ടാൽ മതി. തൻെറ കൃതികളിൽ നിന്നും ഓരോ ഭാഗങ്ങൾ ഉദ്ധരിച്ചുകൊണ്ടു് അദ്ദേഹം അങ്ങു തുടങ്ങും. "ബലേഭേഷ്" എന്നു് ഇടയ്ക്കു നിങ്ങളൊന്നു താങ്ങിയേക്കാമെങ്കിൽ പിന്നെ അടുത്ത കാലത്തെങ്ങും നിത്തുകയുമില്ല. കുറെ നേരമാകുമ്പോൾ നിങ്ങൾക്കു

(ശേഷം ൨൬-ാം വശത്തു്)

# മലയാളമെന്നൊരു ഭാഷയുണ്ടോ?

## 7-ാം ശതാബ്ദംവരെയുള്ള ഒരു ഭാഷാചരിത്ര സംക്ഷേപം.

(കെ. ആർ. കൃഷ്ണപിള്ള ബി. ഏ. ബി. എൽ)·

സുപ്രസിദ്ധ ഗദ്യകാരനായ കെ. ആർ. കൃഷ്ണപിള്ള അവർകൾ (അന്നു ബി. ഏ.) 1074-ാമാണ്ടു്, ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ ഒരു യോഗത്തിൽ ചെയ്ത പ്രസംഗമാണിതു്. ഇന്നത്തെ സാഹിത്യപ്രണയികളിൽ ബഹുഭൂരിപക്ഷംപേരും കണ്ടിരിക്കാനിടയില്ലാത്ത ഈ പ്രബന്ധം, മലയാളഭാഷയുടെ വളൎച്ചയേയും അരശതാബ്ദത്തിനു മുൻപു വരെയുള്ള സ്ഥിതിയേയും പററി വായനക്കാൎക്കു സാമാന്യമായ അറിവു പ്രദാനം ചെയ്യുന്നതിനു പൎയ്യാപ്തമാണു്.

(പത്രാധിപർ)

മലയാളികളുടെ ഇടയിൽ നടപ്പുള്ള അനേകം ആചാരങ്ങളുടെ എന്നപോലെ അവരുടെ ഭാഷയുടെയും ഉൽപത്തിയെക്കുറിച്ചു വലുതായ സംശയങ്ങളുണ്ടു്. മലയാളമെന്നു് ഒരു ഭാഷതന്നെ ഇല്ലെന്നും മലയാളത്തിലുള്ള സംസ്കൃതവും തമിഴും വാക്കുകൾ എടുത്തുകളഞ്ഞാൽ ശേഷിക്കുന്നതു പൂജ്യമാണെന്നും ചില കൊച്ചുമിടുക്കന്മാർ നിസ്സംശയം അഭിപ്രായപ്പെടുന്നു. തമിഴരും മലയാളികളും ഒരിക്കൽ ഒരുമിച്ചു പാൎത്തിരുന്നു എന്നും ഈ സംഘത്തിൽനിന്നു മലയാളികൾ പിരിഞ്ഞതിന്റെ ശേഷം തങ്ങൾ സംസാരിച്ചുവന്ന തമിഴിനോടു സ്വന്തമായും അന്യഭാഷകളിൽനിന്നു അനേകം വാക്കുകളെ ചേൎത്തു എന്നും ഇങ്ങനെയാണു മലയാളഭാഷയുടെ ഉത്ഭവമെന്നും മററു ചില വിദ്വാന്മാർ അഭിപ്രായപ്പെടുന്നു. ധാതുക്കൾ, ലിംഗം, വചനം, വിഭക്തി, സന്ധി, സമാസം മുതലായി അനേകസംഗതികളിൽ ഈ രണ്ടു ഭാഷകളും തമ്മിലുള്ള സാമ്യത്തെ ഇതിലേക്കു സാക്ഷിയായും അവർ വിചാരിക്കുന്നു. തമിഴും സംസ്കൃതവും ഏതോ ഒരു ദ്രാവിഡഭാഷയുടെ ശാഖകളാണെന്നും പ്രധാനഭാഷയിൽനിന്നു പിരിഞ്ഞതിന്റെ ശേഷം അവ അന്യോന്യ സഹായംകൂടാതെ വളൎന്നിട്ടുള്ളതാണെന്നും അതിനാൽ മാത്രമാണു വ്യാകരണസംബന്ധമായി മേല്പറഞ്ഞ സാമ്യങ്ങൾ കാണുന്നതെന്നും അഭിപ്രായപ്പെടുന്ന ചില ഭാഷാശാസ്ത്രപണ്ഡിതന്മാരും ഉണ്ടു്. പ്രാകൃതത്തിൽ നിന്നാണൊ മലയാളത്തിന്റെ ഉത്ഭവമെന്നു് ഒരു ശങ്കയും ഈയിടെ ഉണ്ടായിട്ടുണ്ടു്. ഇവയിൽ ഒന്നാമത്തെ അഭിപ്രായം സ്വീകാൎയ്യമാണൊ എന്നു സംശയംതന്നെ. മററുള്ള അഭിപ്രായങ്ങളുടെ സാധുത്വത്തെ ചിന്തിക്കുന്നതിനു് ഇപ്പോൾ സൌകൎയ്യമില്ലെന്നു കള്ളം പറയുന്നതിനേക്കാൾ അതിനു വേണ്ട പരിശ്രമം ഞാൻ തൽക്കാലം ചെയ്തിട്ടില്ലെന്നുള്ള സത്യംപറകയാണു നല്ലതെന്നു തോന്നുന്നു. ഏതായാലും മലയാളം ഇപ്പോൾ ഒരു പ്രത്യേകഭാഷയാണെന്നുള്ളതിനെപ്പററി വാദമുണ്ടാകാൻ പാടില്ലല്ലൊ.

മലയാളഭാഷാചരിത്രം എഴുതിയ പി. ഗോവിന്ദപ്പിള്ള അവർകൾ ഈ ഭാഷയുടെ ഇതേവരെയുള്ള ആയുസ്സിനെ നാലായി ഭാഗിച്ചിരിക്കുന്നു.

൧. കലിവർഷം ഒന്നുമുതൽ ൩൦൦൦ വരെ കരിന്തമിഴെന്നും

൨. കലി മൂവായിരം മുതൽ കൊല്ലവർഷാരംഭം വരെയുള്ള ൯൨൬ വർഷത്തെ പഴയ മലയാളമെന്നും

൩. കൊല്ലം ൧ മുതൽ ൬൦൦ വരെ മദ്ധ്യകാല മലയാളമെന്നും

൪. കൊല്ലം ൬൦൦ മുതൽ നവീനമലയാളമെന്നും ആകുന്നു.

ദ്രാവിഡഭാഷാപണ്ഡിതനായ ഡാക്ടർ ഗുണ്ടർട് തമിഴിനെ ചെന്തമിഴ്, പാണ്ടിത്തമിഴ്, കരിന്തമിഴ്, ഇങ്ങനെ മൂന്നായി വിഭജിച്ചിട്ടു് ഇവയിൽ കരിന്തമിഴാണു മലയാളമെന്നു യുക്തിപൂൎവം വാദിക്കുന്നു. മലയാളഭാഷ കരിന്തമിഴിന്റെ ആകൃതിയിൽ ഇരുന്നു എന്നു പറയുന്ന ൩൦൦൦ വർഷങ്ങളിൽ സാഹിത്യസംബന്ധമായും വ്യാകരണസംബന്ധമായും നമ്മുടെ ഭാഷയെക്കുറിച്ചു യാതൊന്നും അറിയാൻ പാടില്ലാ. ഇതു കരിന്തമിഴെന്ന ഭാഷ വട്ടെഴുത്തിൽ എഴുതപ്പെട്ടതായിരുന്നു എന്നു മാത്രം അറിയാം. അതിനാൽ ഈ ഭാഗത്തെപ്പററി വിസ്തരിച്ചു് എന്തെങ്കിലും പറവാൻ പ്രയാസം.

കലിവർഷം ൩൦൦൦ മുതൽ കൊല്ലവർഷാരംഭംവരെയുള്ള മലയാളത്തെ പഴയ മലയാളമെന്നു ഗോവിന്ദപ്പിള്ള അവർകൾ വിളിക്കുന്നു. ഈ കാലത്താണു മലയാളഭാഷ കരിന്തമിഴിൽനിന്നു ശുദ്ധമലയാളത്തിലേക്കു പുറപ്പെടാൻ ആരംഭിച്ചതു്. ഇതു കൂടാതെയും ചില ഭേദഗതികൾ ഈ കാലത്തെ ഭാഷയിൽ ഉണ്ടായി.

൧. ഇപ്പോഴത്തെ ആൎയ്യാക്ഷരങ്ങൾ ഗ്രന്ഥാക്ഷര വടിവിൽ അവിടവിടെ കാണാനുണ്ടെങ്കിലും ഈ കാലത്തെ മലയാളം എഴുതപ്പെട്ടിരുന്നതു കോലെഴുത്തു തനിച്ചും ചിലപ്പോൾ കോലെഴുത്തും വട്ടെഴുത്തും കൂടിക്കലൎന്നും ആയിരുന്നു.

൨. വിഖ്യാതനായ ശങ്കരാചാൎയ്യർ ജീവിച്ചിരുന്നതു് ഈ കാലത്താണെന്നു വിചാരിക്കുന്നതിനു അനേകം ന്യായങ്ങളുണ്ടു്. ശങ്കരാചാൎയ്യരുടെ ഉത്സാഹത്താലും മററും ഈ കാലത്തെ മലയാളബ്രാഹ്മണർ സംസ്കൃതാഭ്യാസം ചെയ്യുന്നതിൽ വളരെ പരിശ്രമിച്ചു. ജൈനരുമായുള്ള സംസൎഗ്ഗത്താൽ തമിഴ് ഭാഷയിൽ അനേകം സംസ്കൃത പദങ്ങൾ ചേൎന്നു. ഈ കാരണങ്ങളാൽ മലയാളഭാഷയിലും ഈ കാലത്തിൽ അനേകം സംസ്കൃതവാക്കുകൾ ചേരുകയുണ്ടായി. എന്നാൽ ഇങ്ങനെ ചേൎന്ന വാക്കുകൾക്കു ശരിയായ സംസ്കൃതോച്ചാരണം കൊടുക്കാൻ പാടില്ലായിരുന്നു. അതിഖരങ്ങൾ, മൃദുക്കൾ, ഘോഷങ്ങൾ, ഊഷ്മാക്കൾ, ഇവയെ നിൎദ്ദേശിക്കുന്നതിനു വേണ്ട അക്ഷരങ്ങൾ വട്ടെഴുത്തിലാകട്ടെ കോലെഴുത്തിലാകട്ടെ ഇല്ലായിരുന്നതിനാൽ അവയ്ക്കു പകരം ഖരങ്ങളെയും മററും ആദേശമായി ഉപയോഗിച്ചുവന്നു. ഈ കാലത്തെ വ്യാകരണം അശേഷം ദ്രാവിഡം തന്നെയാണു്.

൩. ഈജിപ്റ്റ്, ഗ്രീസ് മുതലായ അന്യദേശങ്ങളിലുള്ളവർ കച്ചവടത്തിനായും മററും കേരളത്തിലേക്കു വരവു തുടങ്ങി. ഇതും മലയാളഭാഷാചരിത്രത്തിൽ ഗണനീയമായ ഒരു സംഗതിയാകുന്നു. സാഹിത്യസംബന്ധമായി ഈ കാലത്തെക്കുറിച്ചും അധികം പറയാൻ പാടില്ലാ. ചില കീൎത്തനങ്ങളും മററും ഈ കാല

ത്തിൽ ഉണ്ടായതായി അറിവുണ്ടു്. ചാക്യാർക്കൂത്തും യാത്രകളിയും ഈ കാലത്തുണ്ടായതായി ഗോവിന്ദപ്പിള്ള വിചാരിക്കുന്നു. ചാക്യാർക്കൂത്തിനെപ്പററി തീർച്ചപറവാൻ തരം കാണുന്നില്ലാ. യാത്രകളിയിലെ ചില പാട്ടുകളുടെ രീതിയും മററു ചില കാരണങ്ങളും കൊണ്ടു ഗോവിന്ദപ്പിള്ളയുടെ അഭിപ്രായം ശരിയെന്നു വിചാരിക്കാൻ ന്യായമുണ്ടു്. ഈ പാട്ടുകളിൽ ചിലതുകൊണ്ടു് അന്നത്തെ സാഹിത്യത്തെ ഇവിടെ ഉദാഹരിക്കാം.

"ഗണപതിഭഗവാനേ
നമ്മഞാനൊന്നിരപ്പേൻ
തുണപെടുക ശിവപുത്തിരായെ
തുയപാച്ചോറു തന്തേൻ
പണമുടയരവുതമെൽ പ-
ള്ളികൊള്ളുന്ന മായോനേ

എന്നും മററും കാണുന്നതു് അന്നത്തെ മലയാളമായിരിക്കാം.

"കാട്ടിൽകിടന്നു രണ്ടെലികൂടിക്കടലുഴുതു
കാലത്തിളവിത്തു വിതച്ചപ്പോളുടയ്ക്കൂകായ്ച്ചു
തോണ്ടിയിറുത്തപ്പോളരമുറംനിറച്ചു മാങ്ങാ
തോട്ടുകളഞ്ഞപ്പോഠം പത്തുന്തുറുപറങ്കിക്കപ്പൽ"

ഇങ്ങനെയുള്ള പാട്ടുകൾ പിന്നീടുള്ള നമ്പൂരിമാർ ഉണ്ടാക്കിച്ചേർത്തതായിരിക്കാം.

കൊല്ലം ൧ മുതൽ ൬൦൦ വരെയുള്ള കാലത്തെ മലയാളത്തിന്റെ മദ്ധ്യകാലമെന്നു വിചാരിക്കാമെന്നു മുൻപിൽ പറഞ്ഞുവല്ലൊ. ഈ മദ്ധ്യകാലത്തിന്റെ പൂർവ്വാർദ്ധത്തിൽ അതായതു ൧ മുതൽ ൫൦൦ വരെ ഗണനീയങ്ങളായ സാഹിത്യഗ്രന്ഥങ്ങളൊന്നും ഉണ്ടായിട്ടില്ലാ. എങ്കിലും ഭാഷയുടെ ആകൃതിക്കു വളരെ ഭേദം വന്നിട്ടുള്ളതായി വിചാരിക്കാൻ കാരണമുണ്ടു്. മന്ത്രവാദമായും ജ്യോതിഷമായും മററും മലയാളികൾ മുമ്പിലത്തേതിലധികം സംസ്കൃതാഭ്യാസത്തിൽ പരിശ്രമം ചെയ്കയും അതുനിമിത്തം അവരുടെ ഭാഷയിൽ സംസ്കൃതവാക്കുകൾ മുമ്പിലത്തേതിൽ അധികമാകയും തമിഴ്വാക്കുകൾ അതുപോലെ കുറയുകയും ചെയ്തിട്ടുണ്ടു്. എങ്കിലും ഈ കാലത്തിൽ അംഗീകരിക്കപ്പെട്ട വാക്കുകൾക്കും മുൻപറഞ്ഞ കാരണത്താൽ ശരിയായ സംസ്കൃതോച്ചാരണം ലഭിച്ചിട്ടില്ല. ലിംഗവചനങ്ങളെ നിർദ്ദേശിക്കുന്നതിനായി തമിഴ്രീതിയെ അനുസരിച്ചു ക്രിയാപദങ്ങളോടു ചേർത്തുവന്ന പ്രത്യയങ്ങൾ വളരെ തേഞ്ഞു പോയിരിക്കുന്നു. ഈ കാലത്തെ സാഹിത്യത്തെ ഉദാഹരിക്കുന്നതിനു ശാസ്താംപാട്ടു, കൃഷിപ്പാട്ടു, തോററംപാട്ടു മുതലായവയെ നമുക്കു കിട്ടീട്ടൊള്ളൂ.

"മദകരിമുഖവാതേവാ
മലമകൾതനയാബാലാ
മതിയണിന്തരനാർ തന്റെ
മകനതാംഗണെശാ ഉണ്ണി
വരികനൽപന്തൽ തന്നിൽ
അമ്പൊടെ തോററംചൊൽവാൻ
കരിമുഖനടയോനെന്നിൻ
കഴലിണപണിയുന്നേൻ പോററി"
"കഞ്ചനെകൊന്നശേഷം
കാലികൾ മേച്ചപാലാ
വഞ്ചനചെയ്തരക്കർ
വംശമൊക്കറുത്ത രാമാ
പഞ്ചപാണ്ഡവർക്കു പാങ്ങായ്
പാരതം ജയിച്ചവീരാ
പാനകാണ്മാനിന്നുനീയും
പന്തൽകീഴെഴുന്നള്ളുക."

എന്നാൽ മദ്ധ്യകാലത്തിന്റെ ഉത്തരാർദ്ധത്തിൽ ഉത്തമസാഹിത്യകോടിയിൽ പരിഗണനം ചെയ്യപ്പെടേണ്ടവയായ ചില ഗ്രന്ഥങ്ങളുണ്ടായിട്ടുണ്ടു്. ആയിടയ്ക്കു തിരുവിതാംകൂറിൽ രാജ്യഭാരം ചെയ്തിരുന്ന ഒരു മഹാരാജാവിനാൽ ഉണ്ടാക്കപ്പെട്ട രാമചരിതം ഇങ്ങനെയുള്ള ഗ്രന്ഥങ്ങളിലൊന്നാകുന്നു. രാമചരിതത്തിലെ ഭാഷ മിക്കവാറും തമിഴ്തന്നെ ആയിക്കാണുന്നു.

"ഇടയിടയരികളക്കാത്തി തങ്കൾ
മാരുതിവിളങ്കാ
അടലിടെവെന്നികൈക്കൊണ്ടര
ക്കർകൊനണയക്കണ്ടു
ചുടരൊളിമാടന്തൊറും ചു-
രുങ്കിടമാർ തെളിന്തു
മട്ടമലർ കളവും മാലയും
ഇവ പൊഴിന്താർ,,

തമിഴിന്റെ പ്രസക്തി ഇത്ര വളരെ കാണുന്നതിനു കാരണം ദക്ഷിണകേരളത്തിലുള്ളവർക്കു തമിഴരുമായി അധികം സംസർഗ്ഗം ഉണ്ടായിരുന്നതും അതുനിമിത്തം അവരുടെ വിദ്യാഭ്യാസം തമിഴിൽ നടത്തപ്പെട്ടുവന്നതുമായിരിക്കണം. തമിഴിലും മലയാളത്തിലും ഇപ്പോൾ നടപ്പില്ലാത്ത ചില വാക്കുകളും അർത്ഥവ്യത്യാസത്തോടെ നടപ്പുള്ള മററു ചില വാക്കുകളും രാമചരിതത്തിൽ കാണുന്നുണ്ടു്. ഏകദേശം ഈ കാലം തന്നെ ഉത്തരമലയാളത്തിലുണ്ടായിട്ടുള്ള തച്ചോളിപ്പാട്ടു മുതലായ പാട്ടുകളിൽ തമിഴ്വാക്കുകൾ ഇതിനേക്കാൾ വളരെ കുറവാകുന്നു. അതിനാൽ ഈ കാലത്തിൽ ദക്ഷിണകേരളത്തിലെ ഭാഷയിൽ തമിഴിന്റെ പ്രസക്തി അധികമായും ഉത്തരകേരളത്തിൽ കുറഞ്ഞും ഇരുന്നു എന്നു വിചാരിക്കാം. എങ്കിലും ദീർഘങ്ങളായ സമസ്തപദങ്ങളാകട്ടെ ശാർദ്ദൂലവിക്രീഡിതം മുതലായ സംസ്കൃതവൃത്തങ്ങളാകട്ടെ കണികാണാൻ പോലുമില്ല. രാമചരിതം മുതലായ ഗ്രന്ഥങ്ങൾ എഴുതപ്പെട്ടിട്ടുള്ളതു് തമിഴ്വിരുത്തത്തിലാകുന്നു. അവയിലെ വ്യാകരണം അശേഷം ദ്രാവിഡമാകുന്നു.

വിദ്യാവിഹീനന്മാരും അതു നിമിത്തം പശുപ്രായന്മാരുമായിരുന്ന മലയാളശൂദ്രരിൽ നമ്പൂരിമാർക്കുണ്ടായ ആർദ്രതനിമിത്തമോ എന്തൊ അഞ്ചാം ശതവർഷത്തിന്റെ അവസാനം മുതൽ ശൂദ്രരും ധാരാളം സംസ്കൃതം പഠിച്ചു വന്നിരുന്നതായി കാണുന്നു. ഈ കാലത്താണു ഗുണപാഠം, തച്ചുശാസ്ത്രം മുതലായ ചില ശാസ്ത്രഗ്രന്ഥങ്ങൾ മലയാളത്തിൽ എഴുതപ്പെട്ടതു്. ഈ കാലത്തെ മലയാളത്തിൽ സംസ്കൃതവാക്കുകൾ ധാരാളമായും സംസ്കൃതപ്രത്യയങ്ങൾ അപൂർവ്വമായും ചേർന്നിട്ടുണ്ടു്. ഇതനുസരിച്ചു തമിഴ്വാക്കുകൾ കുറഞ്ഞും കാണുന്നു. ഇവിടെ സംസ്കൃതത്തോടു മലയാളിക്കു ഒരു പക്ഷപാതിത്വം തന്നെ ഉത്ഭവിച്ചതായി തോന്നും. സംസ്കൃതത്തിൽ ഒരു വിധമായ ജ്ഞാനം ഉണ്ടായപ്പോൾ സംസ്കൃതവാക്കുകളെ തത്ഭവങ്ങളാക്കുന്ന സമ്പ്രദായത്തോടു മലയാളികൾ വളരെ മുഷിഞ്ഞിരിക്കണം. അതിനാൽ അവർ സംസ്കൃതത്തിലെ അതിഖരങ്ങൾ, മൃദുക്കൾ, ഘോഷങ്ങൾ, ഊഷ്മാക്കൾ ഇവയെ നിർദ്ദേശിക്കുന്നതിനു വേണ്ട അക്ഷരങ്ങളെ തങ്ങളുടെ ഭാഷയിൽ തന്നെ ഉണ്ടാക്കി. ഈ സമയം മുതൽ സംസ്കൃതത്തിൽ നിന്നു് എടുക്കുന്ന വാക്കുകൾ തത്സമങ്ങളായി ഉപയോഗിക്കപ്പെട്ടുവാനും തുടങ്ങി. കണ്ണടച്ചുംകൊണ്ടു തമിഴിനെ അനുസരിക്കാതെ മലയാളികൾ ഇപ്രകാരം സംസ്കൃതാക്ഷരങ്ങളെ മുഴുവൻ തങ്ങളുടെ ഭാഷയിൽ നിർമ്മിച്ചുകൊണ്ടതു് എത്രയും സാരവും അഭിനന്ദനീയവുമായ ഒരു സംഗതിയാണു്. ഭൂലോകത്തുള്ള മനുഷ്യവർഗ്ഗങ്ങളിൽ വച്ചു് അതിശ്രേഷ്ഠമായ ആര്യവർഗ്ഗത്തിന്റെ ഭാഷ സംപൂർണ്ണയോഗ്യതയുള്ളതും ഇപ്പോഴത്തെ എല്ലാ പരിഷ്കൃത ജനസമുദായത്തിന്റെയും ഭാഷയുടെ പരിഷ്ക്കാരത്തിനു പ്രയോജകീഭവിച്ചിട്ടുള്ളതുമാകുന്നു. ലാററിൻ, ഗ്രീക്കു് ഈ ഭാഷകളുമായുള്ള സംസർഗ്ഗത്താൽ യൂറോപ്യൻ ഭാഷകൾക്കും, സംസ്കൃതവുമായുള്ള സംസർഗ്ഗത്താൽ ഇൻഡ്യൻ ഭാഷകൾക്കും സിദ്ധിച്ചിട്ടുള്ള അഭ്യുദയം അസാമാന്യമാണെന്നുള്ളതിനു സംശയമില്ല. ഇങ്ങനെ ഇരിക്കെ മലയാളവും സംസ്കൃതത്തിന്റെ സഹായത്തെ അപേക്ഷിക്കാൻ നിശ്ചയിച്ചതു യുക്തംതന്നെ. സംസ്കൃതത്തിൽനിന്നു വാക്കുകളെ സ്വീകരിക്ക

എന്നു വച്ചാൽ അവയ്ക്കു് അംഗഭംഗം വരുത്താതെ ഉപയോഗിക്കതന്നെയാണു യോഗ്യത. കടം വാങ്ങിച്ച ആഭരണങ്ങളെ ചളുക്കിയും ഒടിച്ചും അണിയണമെന്നു വിചാരിക്കുന്നവർ ആരെങ്കിലുമുണ്ടോ? തമിൾ ഒഴികെയുള്ള എല്ലാ ദ്രാവിഡഭാഷകളും സംസ്കൃതാക്ഷരങ്ങളെ മുഴുവൻ സ്വീകരിച്ചിട്ടുണ്ടെന്നാണു ഞാൻ മനസ്സിലാക്കിയിട്ടുള്ളതു്. ഇതു വാസ്തവമാണെങ്കിൽ തമിഴു മാത്രം ഇപ്പോഴും പാക്കിയം, പകവാൻ, വിക്കിരമം, എന്നും മററും പറഞ്ഞുകൊണ്ടിരിക്കുന്നതെന്തിനെന്നു എനിക്കു് അറിയാൻ പാടില്ല. സംസ്കൃതവുമായുള്ള സംയോഗം നിമിത്തം ആറാം ശതവർഷത്തിലെ സാഹിത്യം ഇപ്പോഴത്തെ മലയാളികൾക്കു് അതിനു മുമ്പിലത്തേതിനേക്കാൾ ശ്രാവ്യമായി തീർന്നിരിക്കുന്നു.

> "അഞ്ജനത്തിരിചോരചാരു മേനിയത്തേ കൃഷ്ണ
> അഞ്ജലികൂപ്പിവണങ്ങിടുന്നേൻ
> ആനന്ദാലങ്കാരവാസുദേവ കൃഷ്ണ
> ആതങ്കമെല്ലാമകററീടണം."

ഇങ്ങനെയുള്ള പദ്യങ്ങൾ ഇപ്പോഴത്തെ മലയാളികൾക്കു മേലെഴുതിയ തോററമ്പാട്ടുകളെക്കാൾ എത്ര കർണ്ണാനന്ദകരമായിരിക്കും. ഇങ്ങനെയുള്ള കീർത്തനങ്ങൾ ഒഴികെ ആറാം ശതവർഷത്തിലുണ്ടായിട്ടുള്ള സാഹിത്യഗ്രന്ഥങ്ങൾ കണ്ണശ്ശപ്പണിക്കരുടെ രാമായണം, ഭാരതം, ബ്രഹ്മാണ്ഡപുരാണം മുതലായ കൃതികളാകുന്നു. പണിക്കരുടെ നില മിക്കവാറും നിഷ്പക്ഷപാതമായിട്ടാണെങ്കിലും പക്ഷപാതം ഉണ്ടെങ്കിൽ അതു സംസ്കൃതത്തോടു തന്നെയാണു്. എന്നാൽ ഇതു വാക്കുകളുടെ കാര്യത്തിൽ മാത്രമെയുള്ളൂ. പണിക്കരുടെ പദ്യങ്ങൾ വിരുത്തങ്ങളും അവയുടെ വ്യാകരണം തമിഴിനെ അനുസരിച്ചതുമാകുന്നു. സംസ്കൃത പ്രത്യയങ്ങൾ വളരെ ചുരുക്കമായിട്ടേ കാണുന്നുള്ളൂ. കണ്ണശ്ശപ്പണിക്കർ മനോധർമ്മവും വാസനയുമുള്ള ഒരു കവിയായിരുന്നു എന്നു് അദ്ദേഹത്തിന്റെ കവിതകൾ വായിച്ചാൽ ബോധപ്പെടുന്നതാണു്.

ആറാം ശതകത്തിൽ മലയാളവും സംസ്കൃതവും തമ്മിൽ ദൃഢമായ സഖ്യമുണ്ടായി. ഏഴാം ശതവർഷത്തിലാണു് ചെറുശ്ശേരി നമ്പൂരി കൃഷ്ണഗാഥയുണ്ടാക്കിയതു്. ഈ നമ്പൂരിയും കോലസ്സുനാട്ടു രാജാവും കൂടി ചതുരംഗം കളിച്ചുകൊണ്ടിരിക്കുമ്പോൾ കുട്ടിയെ തൊട്ടിലിലിട്ടു ആട്ടിക്കൊണ്ടിരുന്ന രാജഭാര്യ തന്റെ ഭർത്താവു തോൽക്കുമെന്നു കാണുകയും അപ്പോൾ ആളിനെ ഉന്തണമെന്നു താരാട്ടുമട്ടിലുപദേശിക്കയും അപ്രകാരം ചെയ്കയാൽ രാജാവു ജയിക്കയും ചെയ്തപ്പോൾ പരമസന്തുഷ്ടനായ രാജാവിന്റെ അപേക്ഷപ്രകാരം ഭാഗവതം ദശമം മുഴുവൻ താരാട്ടു മട്ടിൽ എഴുതിയെന്നാണു പറയുന്നതു്. ഈ കഥ കേൾപ്പാൻ വളരെ രസമുള്ളതുതന്നെ. ഇതിന്റെ വാസ്തവം എങ്ങനെയിരുന്നാലും കൃഷ്ണഗാഥ വായിക്കുന്നതിനു് അത്യന്തം രസമുള്ള ഒരു ഗ്രന്ഥമാകുന്നു. കണ്ണശ്ശപ്പണിക്കരെപ്പോലെ തന്നെ തമിഴവാക്കുകളെ ഉപയോഗിച്ചിട്ടുണ്ടെങ്കിലും നമ്പൂരി തമിഴ്പ്രത്യയങ്ങളെ അത്ര ധാരാളമായി ഉപയോഗിക്കുന്നില്ല.

ഈ ശതവർഷത്തിൽ കൊട്ടാരക്കര രാജാവും കോഴിക്കോട്ടു സാമൂതിരിയും തമ്മിലുണ്ടായ പ്രസിദ്ധമായ ഒരു സൌന്ദര്യപ്പിണക്കം മലയാളികൾക്കു നൂതനമായ ഒരു വിനോദത്തെയും അവരുടെ ഭാഷയ്ക്കു നൂതനമായ ഒരു സാഹിത്യശാഖയേയും സൃഷ്ടിച്ചു. ഈ വിനോദം രാമനാട്ടവും ഈ സാഹിത്യശാഖ മലയാളത്തിൽ നാടകസ്ഥാനം വഹിച്ചുപോരുന്ന ആട്ടക്കഥകളുമാകുന്നു. കൊട്ടാരക്കര രാജാവു രാമായണകഥയെ എട്ടു ആട്ടക്കഥകളായി ഉണ്ടാക്കി. ഇദ്ദേഹത്തിന്റെ മണിപ്രവാളം വളരെ നേരമ്പോക്കുള്ളതാകുന്നു. കണ്ണശ്ശരാമായണത്തിലും കൃഷ്ണഗാഥയിലും ഉള്ളതിനേക്കാൾ ഈ ആട്ടക്കഥകളിൽ തമിഴിന്റെ പ്രസക്തി കുറവാകുന്നു എങ്കിലും തമിഴ്വാക്കുകളും പ്രത്യയങ്ങളും അവിടവിടെ കാണുന്നുണ്ടു്. സംസ്കൃതം ഇത്ര അധികമായി ഇതിനു മുമ്പിൽ ആരും പ്രയോഗിച്ചിട്ടില്ല. സംസ്കൃതവും മലയാളവും തമ്മിൽ യോജിപ്പിച്ചിരിക്കുന്ന രീതിക്കു് ഒരുമാതിരി ഗോഷ്ഠി ഉണ്ടെന്നു തന്നെ പറയണം.

---

# ചോദ്യം.

(ടാഗോർ—ലിപിക എന്ന ബംഗാളി ഗ്രന്ഥത്തിൽ നിന്നു്)

താന്തനായാശ്മശാനഭൂവിട്ടടൻ
താതനും മന്ദമാഗമിച്ചീടവേ,
പാതവക്കിലെജ്ജാലകംചേർന്നുതൻ
പാണിയിൽ ചാച്ചു ചെന്താർമുഖവുമായ്
പാർത്തുനില്പൂയാണക്കൊച്ചുപൈതൽതൻ
പാർത്തലത്തിലെപ്രേമൈകധാമത്തെ.
എന്തുചിന്താതരംഗമലക്കയാ-
ലന്തരംഗമിരമ്പുന്നതെന്നതും
അച്ചെറു പൈതലേതുമറിവതി-
ല്ലച്ഛനെങ്ങെന്നു നോക്കുകയാണവൻ.
അന്നമപ്രഭാതാർക്കൻ ഗൃഹാങ്കണം
പൊന്നണിച്ചായമിട്ടുതുടയ്ക്കയായ്.
താതനെത്തി,ത്തനയനെത്തൻകര-
താരിലേന്തിനാനശ്രുക്കൾ തൂകവോൻ.
"അമ്മയെ"ങ്ങെന്നു ചോദിച്ചുബാലകൻ
ഉമ്മയേകിജ്ജനകൻവിഷാദവാൻ
തന്മുഖമൊന്നുയർത്തി, നേത്രങ്ങളാൽ
വിൺതലമൊട്ടുവീക്ഷിച്ചു മന്ദമായ്,
കൺമുനകളിൽ ബാഷ്പമോടോതിനാൻ
"എന്മകനെയാസ്വർഗ്ഗത്തിലാണവൾ..."

II

ഉൽക്കടദുഃഖഭാരാൽ തളർന്നവൻ,
ഉൾക്കളം പിളർന്നേററം തകർന്നവൻ,
അന്നുരാത്രിജല്പിച്ചാൻ, മയങ്ങവെ,
ഖിന്നനിസ്വനം താതൻപലപ്പോഴും......

മങ്ങിമിന്നും പ്രഭയൊടും വാതിലിൻ
മുന്നിലായൊരുദീപമെരിയവെ,
ഭിത്തിമേൽ രണ്ടുഗൌളികൾ ശാന്തമായ്
നിദ്രചെയ്തിളകാതെ വസിക്കവെ,
അന്തികത്തിൽ വെണ്മാടോപരിവിമ-
ലാന്തരംഗനന്നെത്തിനാൻ ബാലകൻ.
എത്രയായ്നേരം? ഇല്ലൊരു ജീവിയും
ധാത്രിയിലെങ്ങും! എല്ലാംതമോമയം!

ചെററിരുൾത്തിരമാലയലക്കവെ
ചുററുപാടുമസ്പഷ്ടമായ് *കാൺകയായ്
അസ്തചേതന ഗേഹങ്ങൾ, ശൂന്യമായ്
ശബ്ദഹീനമായ്, ശോഭാരഹിതമായ്.

നഗ്നനാബാലനംബരവീക്ഷണാ-
മഗ്നചിത്തനായ് നിൽക്കയായ്മൂകനായ്.

ഘോരഘോരതരംഗാളിപൊങ്ങിടും
വാരിരാശിതൻമദ്ധ്യദേശങ്ങളിൽ
ക്രൂരിരുളിൽ, രജനിയിൽ, ലാശകൾ
വേർതിരിപ്പാനസാദ്ധ്യമായ്നാവികർ
ശക്തിഹീനരായ്, വിഭ്രാന്തരായ്, മഹാ-
ദുഃഖമഗ്നരായ്, ഭീതരായീടവെ,
ലക്ഷ്യമററുചരിച്ചിടുംനൌകപോ-
ലക്കിശോരഹൃദയം ചലിക്കയായ്.

നിശ്ചലമായി നിൽക്കും നിശയിലാ-
ക്കൊച്ചുവീണതൻകാഞ്ചനതന്ത്രിയിൽ
ഉൽഗളിച്ചിതുനിശ്ശബ്ദഗീതമൊ-
ന്നൽക്കടശോകനിർമ്മലനിർഝരം.

ലോലനേത്രങ്ങൾകൊണ്ടുടനാരൊടോ
ബാലനേകിനാൻ ചോദ്യമൊന്നിങ്ങിനെ:-
"ഏതുവാൻമാർഗ്ഗം, ആസ്വർഗ്ഗദേശത്തിൽ
പോകുവാൻ, അമ്മയോടൊത്തുചേരുവാൻ?

# നിങ്ങളുടെ നടപ്പും കൈവീശും ശാസ്ത്രജ്ഞന്റെ ദൃഷ്ടിയിൽ.

## ലക്ഷണശാസ്ത്രത്തിലെ പുതിയ കണ്ടുപിടിത്തങ്ങൾ.

(ഒരു ലക്ഷണശാസ്ത്ര വിശാരദൻ)

പാദങ്ങൾ അടുപ്പിച്ചു വെച്ചു നടക്കുന്നവർ ക്ഷിപ്രകോപികളെങ്കിലും ഇവർ പകയില്ലാത്തവരായിരിക്കും. ഏതു ജാതിയിൽ പെട്ടവരായിരുന്നാലും ഇവക്കു അവരവരുടെ കുലത്തെ പററിയും, സമുദായത്തെക്കുറിച്ചും കുടുംബപുരാതനത്വത്തെയും പൂർവ്വികന്മാരെയും സംബന്ധിച്ചും പ്രത്യേകം അഭിമാനം ഉണ്ടായിരിക്കും. ഇവക്കു സ്വജനങ്ങളെ അധികമായ സ്നേഹവും വാത്സല്യവും ഉണ്ടായിരിക്കുന്നതാണ്. വികാരങ്ങളെ നിയന്ത്രണം ചെയ്യുവാനുള്ള വാസന ഇവക്കു പ്രത്യേകമായിട്ടുള്ളതാകുന്നു. അനഭിലഷണീയവും, സന്ദർഭോചിതമല്ലാത്തതുമായ അഭിപ്രായപ്രകടനങ്ങൾ ഇവരിൽ നിന്നുണ്ടാകുന്നതല്ല. ഈ കാരണങ്ങളാൽ ഇവർ പൊതുജനബഹുമാനം അർഹിക്കുന്നവരും സൽസ്വഭാവികളും ആകുന്നു.

കാൽചുവടുകൾ അകലെ വെച്ചു നടക്കുന്നവർ സ്വശക്തി കുറവുള്ളവരും, യാതൊന്നിനെ സംബന്ധിച്ചും സ്വയാഭിപ്രായമില്ലാത്തവരും, ഇഷ്ടജനങ്ങളുടെയും മിത്രങ്ങളുടെയും ഭരണത്തിനു സ്വയമേവ കീഴ്പ്പെടുന്നവരും, ചെറുപ്പത്തിൽ മാതൃവാത്സല്യം വിശേഷവിധിയായി അനുഭവിച്ചിട്ടുള്ളവരും സാധാരണരീതിയിൽ ധനാഭിവൃദ്ധിയില്ലാത്തവരും, ദുർവൃത്തിയിൽ താല്പര്യമുള്ളവരും, വാർത്താവിതരണത്തിൽ സന്തുഷ്ടിയുള്ളവരും ആജ്ഞാശക്തിയില്ലാത്തവരുമാകുന്നു.

---

..........................................

ഉത്തരമില്ല, വാനത്തിലെങ്ങുമേ
മാറെറാലിയില്ല നിശ്ശബ്ദമൊക്കെയും.

..........................................

മൂകമേചകക്രൂരിരുൾക്കണ്ണുനീർ
മൂടിമിന്നിയത്താരാവലികളിൽ.........

(പരിഭാഷകൻ-പി. പി. അനന്തനാരായണയ്യർ)

പാദങ്ങളുടെ ഭ്രസ്പർശനം മൂലം ശബ്ദം ഉണ്ടാക്കി നടക്കുന്നവർ അസ്വതന്ത്രന്മാരും ദാസവൃത്തി കൈക്കൊള്ളുന്നവരും മാതാവിനു പ്രതികൂലം പ്രവർത്തിക്കുകയൊ മാതാവിനെ ദുഃഖം അനുഭവിപ്പിക്കുകയൊ ചെയ്യുന്നവരും, ഒരു കാലത്തിലും സമൃദ്ധി ഇല്ലാത്തവരും ക്ലേശങ്ങൾ അനുഭവിക്കുന്നവരും പെട്ടെന്നു നഷ്ടങ്ങൾ ഉണ്ടാകുന്നവരും, വഞ്ചിക്കപ്പെടുന്നവരും, ആകുന്നു.

കാൽമുട്ടുകൾ അടുപ്പിച്ചു നടക്കുന്നവർ, അതായതു നടക്കുമ്പോൾ കാൽമുട്ടുകൾ തമ്മിൽ ഇടയുന്നു എന്നു തോന്നുമാറു നടക്കുന്നവർ, നിരുപദ്രവികളും ആലോചനകൾക്കും അധികാരങ്ങൾക്കും കീഴ്പ്പെടുന്നവരും ആയുർബലവും ഓജസ്സും കുറവുള്ളവരും, സുഖം അനുഭവിക്കുന്നവരും അനേകവിചാരങ്ങളോടു കൂടിയവരും, ഏതെങ്കിലും ഒരു വിധത്തിൽ സഹോദരദുഃഖം ഉള്ളവരും സ്വയാർജ്ജിതങ്ങൾ കുറവായിരിക്കുമെങ്കിലും കുടുംബമഹിമയാലൊ പിതൃദത്തമായ വകകളാലൊ ഉന്നതി ലഭിക്കുന്നവരുമാകുന്നു. ഇവക്കു ആരോഗ്യവും പ്രസന്നതയും കുറവായിരിക്കും.

മേൽ വിവരിച്ചതിനു വിപരീതമായി, നടക്കുമ്പോൾ കാൽമുട്ടുകൾ അന്യോന്യം അകന്നിരിക്കുന്നവർ, അല്പംകൊണ്ടു സന്തോഷിക്കുന്നവരും, സംസാരത്തിലൊ പ്രവൃത്തിയിലൊ അന്യക്കു അതൃപ്തി ഉണ്ടാകരുതെന്നു നിർബന്ധമുള്ളവരും വിരക്തിയും അതൃപ്തിയും തോന്നുന്ന സന്ദർഭങ്ങളിൽപോലും കോപിക്കാത്തവരും, സ്വയമായി ഒന്നും തന്നെ പ്രവർത്തിക്കുന്നതിനു ഇഷ്ടമില്ലാത്തവരും വീഴ്ചകളുടെയോ അപജയങ്ങളുടെയോ ചുമതല വഹിക്കുവാൻ ഇഷ്ടപ്പെടാത്തവരും, ജീവിതത്തിൽ ഒരു കാലവും അഭിവൃദ്ധി സിദ്ധിക്കാത്തവരും ആകുന്നു.

തുഴയുന്നതുപോലെ കൈകൾ മുൻപോട്ടു ആഞ്ഞു വീശി നടക്കുന്നവക്കു അധികമായ ധൈര്യം ഉണ്ടായിരിക്കുന്നതാണ്. എന്തും പറയുന്നതിനും ഇവർ മടിക്കയില്ല. പ്രസിദ്ധി നേടിയിട്ടുള്ള യുദ്ധവീരന്മാർ, കേൾവികേട്ട സർക്കസ്സ് കമ്പനിക്കാർ ആദിയായവർ ഈ ഇനത്തിൽ പെട്ടവരാണ്. ഇവക്കു ഏതു വിധത്തിലെങ്കിലും വിജയം നേടണമെന്നല്ലാതെ മററു ചിന്തകൾ ഉണ്ടായിരിക്കുന്നതല്ല. അന്യക്കു എത്രതന്നെ നഷ്ടങ്ങളും കഷ്ടതകളും ഉണ്ടാകുവാൻ ഇടയായാലും വിജയംവരെ അവയൊന്നും കണ്ടതായൊ അറിഞ്ഞതായൊ ഭാവിക്കുകയില്ല. കാര്യം യഥേഷ്ടം സാധിച്ചുകഴിഞ്ഞു എന്നു പൂർണ്ണബോധ്യം വരുമ്പോൾ ഭാവമൊക്കെ മാറും. കഷ്ടനഷ്ടങ്ങൾക്കു വിധേയരായവരെപ്പററി, ദീനദയാലുത്വം, സഹതാപം, തന്റെ പ്രവൃത്തിയെപ്പററി പശ്ചാത്താപം ഇവയെല്ലാം ഒന്നുചേർന്നു പ്രവഹിച്ചു തുടങ്ങും. "ഇങ്ങനെ വരുമെന്നു അറിഞ്ഞിരുന്നു എങ്കിൽ അതിനു ഞാൻ ഉദ്യമിക്കയില്ലായിരുന്നു" എന്നു സന്ദർഭംപോലെ ശപഥം ചെയ്യുന്നതിനുകൂടി മടിക്കയില്ല. എന്നാൽ ഇവരുടെ സഹതാപത്തിനും ദീനാനുകമ്പയ്ക്കും ഒക്കെ ഒരു അതിരുണ്ട്! എല്ലാം സംസാരംകൊണ്ടു മാത്രം കഴിക്കും. നഷ്ടപരിഹാരം ചെയ്യുക എന്നുള്ളതു ഇവക്കു വിചാരിക്കുവാൻപോലും പാടില്ല. അത്രയ്ക്കു അടുത്തു വരുമ്പോൾ ഇവർ ആ ചുമതല "വിധി"യെ ഭരമേല്പിക്കും. "അങ്ങിനെയാണവന്റെ വിധി, അതിനു നാം വിചാരിച്ചാൽ പരിഹാരമുണ്ടാക്കുവാൻ സാധിക്കുമോ?" എന്നു അടുത്തുള്ളവരെ കൂടി കൂട്ടുപിടിച്ചു അങ്ങിനെയുള്ള ദുർഘടസ്ഥാനങ്ങളിൽനിന്നും നിഷ്പ്രയാസം ഒഴിഞ്ഞുമാറുകയും ചെയ്യും.

ഇടതുകൈയ് വലത്തോട്ടും വലതുകൈയ് ഇടത്തോട്ടും മുൻപിലേക്കു കടത്തിവീശി എന്തോ മുൻപിലുള്ളവയെ ഇരുവശങ്ങളിലേക്കും നീക്കം ചെയ്തുപോകുന്നു എന്നു കാണികൾക്കു തോന്നിക്കുമാറു കൈ വീശി നടക്കുന്നവർ എല്ലാ കാര്യങ്ങ



# വധശിക്ഷ കൊലയാണോ?

## ശിക്ഷയുടെ കാഠിന്യം, കുററം ചെയ്യാതിരിക്കുവാനുള്ള ഏററവും വലിയ പ്രേരകശക്തി.



വധശിക്ഷ നിറുത്തലാക്കിയിരുന്ന പല രാജ്യക്കാരും വീണ്ടും അതു നടപ്പിലാക്കി—
ഈ കൊടിയ ശിക്ഷ അപരിഷ്കൃതമല്ല, ഹിംസയുമല്ല.

(റവ: ഫാദർ മാർട്ടിൻ ജെ. സ്കോട്ട് എസ്. ജെ.)

വധശിക്ഷ, പ്രാകൃതവും മൃഗീയവുമായിട്ടുള്ളതാണെന്നും അതു നിറുത്തൽ ചെയ്യേണ്ടതു് മനുഷ്യന്റെ അഭിവൃദ്ധിക്കു് അത്യാവശ്യമായിട്ടുള്ളതാണെന്നും ഉള്ള ഒരു ബോധം ഇന്നു ലോകത്തിൽ പരക്കെ ഉണ്ടായിട്ടുണ്ടു്. വധശിക്ഷ ഇല്ലാതാക്കേണ്ടതിനെ സംബന്ധിച്ചു ഗംഭീരങ്ങളായ വാദപ്രതിവാദങ്ങൾ ഇന്നു് എല്ലായിടത്തും നടക്കുന്നുണ്ടു്.

ഒരു കുററക്കാരനു നൽകാവുന്നതിൽ ഏററവും വലിയശിക്ഷ അവനെ വധിക്കുകയെന്നുള്ളതാണു്. കുററം ചെയ്തവൻ ശിക്ഷിക്കപ്പെടണമെന്നുള്ളതു് ഒരു പ്രകൃതിന്യായമാണു്. ഈ നിയമം വ്യക്തിയേയും സമുദായത്തെയും ഒരുപോലെ ബാധിക്കുന്നുണ്ടു്. ശിക്ഷയിൽ അന്തർഭവിച്ചിരിക്കുന്ന മൌലികോദ്ദേശങ്ങൾ രക്ഷ, പരിഷ്കരണം, പരിഹാരം എന്നീ മൂന്നു കൂട്ടങ്ങളാണു്.

"കൊല്ലരുതു് എന്നു് ഈശ്വരാജ്ഞയുണ്ടു്. അപ്പോൾ ഒരുത്തന്റെ ജീവനെ ഹനിക്കുന്നതു ദൈവിക പ്രമാണത്തിനു വിരുദ്ധമല്ലേ? എന്നൊരു ചോദ്യത്തിനു അവകാശമുണ്ടു്. നിയമാനുസൃതമായിട്ടുള്ള വധശിക്ഷ, പ്രമാണവിരുദ്ധമല്ലാ. വധശിക്ഷ നൽകുന്നതു് ഒരു വ്യക്തിയുടെ പ്രവൃത്തിയല്ല. അതു പൊതു അധികാരത്തിൽ നിന്നു നിർവ്വഹിക്കപ്പെടുന്നതാണു്. സത്യവും നീതിയും നടത്താൻ നിർബന്ധിതനായിട്ടുള്ള ആളിനെയാണു നാം അധികാരിയെന്നു പറയുന്നതു്.

മനുഷ്യൻ സമുദായജീവിയും സമുദായം ഒരു സംഘടിത സമൂഹവുമാണു്. സമുദായത്തിനു അല്ലെങ്കിൽ സംഘടിത കൂട്ടത്തിനു് ഒരു കേന്ദ്രശക്തി ഉണ്ടായിരിക്കുക എന്നുള്ളതു ഒരു പ്രകൃതിനിയമമാണു്. ഈ കേന്ദ്രശക്തിയെയാണു് നാം തലവനെന്നു സംബോധനചെയ്യുന്നതു്

മനുഷ്യൻ പരിഷ്കൃതനായിത്തീന്നതോടു കൂടി ഈ കേന്ദ്രശക്തി ഗവമ്മെൻറായി രൂപാന്തരപ്പെട്ടു. ഗവമ്മെൻറിനുള്ള അധികാരം പ്രകൃത്യാ ഉള്ളതും അക്കാരണത്താൽ അതു ദൈവദത്തമായിട്ടുള്ളതുമാണു്. വ്യക്തിയെപ്പോലെതന്നെ സ്വരക്ഷയെ പരിരക്ഷിക്കുവാനുള്ള ചുമതലയും അവകാശവും സമുദായത്തിനുമുണ്ടു്. വ്യക്തിയെന്നു പറയുന്നതു ഒരു സമുദായഘടകമാണു്. മനുഷ്യരക്ഷയ്ക്കു് വിഘാതംവരാതെ മനുഷ്യനെ സംരക്ഷിക്കേണ്ട ചുമതലയാണു് ഗവമ്മെൻറിൽ അന്തർഭവിച്ചിരിക്കുന്നതു്. രാജ്യത്തിൽ ന്യായം നടത്താനുള്ള അധികാരം കേവലം ഒരു വ്യക്തിയിൽ സ്ഥിതിചെയ്യുന്നില്ല. അന്യനെ ശിക്ഷിക്കാനുള്ള അധികാരവും വ്യക്തിക്കുള്ളതല്ലാ. ശിക്ഷാരക്ഷാധികാരങ്ങൾ ഗവമ്മെൻറിലാണു പരിപൂർണ്ണമായി അടങ്ങിയിരിക്കുന്നതു്. സ്വരക്ഷയ്ക്കു മററു ഗത്യന്തരമില്ലാത്തപ്പോൾ അന്യനെ വധിക്കുവാൻ ഏതു നിസ്സാരവ്യക്തിക്കും ഈശ്വരദത്തമായ പരിപൂർണ്ണാധികാരമുണ്ടല്ലോ. അതുപോലെതന്നെ രാജ്യത്തിന്റെ രക്ഷക്കുവേണ്ടി വ്യക്തിയെയോ സമൂഹത്തെയോ വധിക്കുവാനുള്ള അധികാരം–അവകാശം—ഗവമ്മെൻറിനുണ്ടു്. അങ്ങിനെ ചെയ്യാതിരിക്കുമ്പോൾ, ഗവമ്മെൻറു് സ്വാധികാരത്തേയും അവകാശത്തേയും ഉപയോഗിക്കാതിരിക്കയും തദ്വാരാ രാഷ്ട്രത്തിന്റെ പൊതുക്ഷേമത്തെ നിഹനിക്കയുമാണു ചെയ്യുന്നതു്.

യുദ്ധത്തിൽ ഒരുത്തൻ അപരനെ വധിക്കുന്നതു കൊലപാതകമല്ലാ. എന്തുകൊണ്ടെന്നാൽ സ്വകാര്യസിദ്ധിക്കുവേണ്ടിയൊ വ്യക്തിപരമായ അധികാരത്തോടു കൂടിയോ അല്ലാ അപ്രകാരം ചെയ്യുന്നതു്. അധികാരിയുടെ അനുശാസനം മാത്രമാണു അതിലെ പ്രേരകശക്തി. ജീവൻ നൽകുവാൻ സാധിക്കാത്ത മനുഷ്യനു

---

ളിലും ധൃതഗതിക്കാരും അഭിപ്രായവ്യതിചലനം നിഷ്പ്രയാസം ഉണ്ടാകുന്നവരും, ആകുന്നു. കക്ഷിമാററത്തിനും പക്ഷവ്യത്യാസത്തിനും ഇവക്കു ഒരു വിമഷവുമില്ലാ. "കാലത്തിനൊത്ത കോലം" കെട്ടുന്നവരും "ചേര തിന്നുന്ന നാട്ടിൽ ചെന്നാൽ ചേരയുടെ നടുമുറി" എന്ന പ്രമാണക്കാരും ഇവർതന്നെ. ഇന്നൊരു കക്ഷിയിലെ നാരായവേരു്, നാളെ മറുകക്ഷിയിലെ നട്ടെല്ലുണു്. ഇങ്ങനെയാണു് ഇവരുടെ പ്രകൃതി. ഇവക്കു ശാശ്വതശത്രുതയും, ശാശ്വത ശത്രുക്കളും ഉണ്ടാകുന്നതല്ല. സ്നേഹം അനുരാഗം ആദിയായവകളിൽ പോലും ഇവക്കു "തകിടം മറിച്ചിൽ" ഉണ്ടാകുന്നതു ദുർല്ലഭമല്ലാ. ദൃഢാനുരാഗത്തിനും സ്ഥിരസ്നേഹത്തിനും ഇവർ ശക്തരല്ലാ. ഖ്യാതി സമ്പാദിച്ചിട്ടുള്ള നടന്മാരിലും, നത്തകികളിലും ഭൂരിപക്ഷവും ഈ രീതിയിൽ കൈവീശി നടക്കുന്നവരത്രെ.

മേൽ വിവരിച്ചതുപോലെ ഇടതുകയ്യു് വലത്തോട്ടും വലതുകയ്യു് ഇടത്തോട്ടും പിൻഭാഗത്തായി വീശിനടക്കുന്നവർ എല്ലാ വിഷയങ്ങളിലും "ധൃതഗതി"ക്കാരാകുന്നു. ഭയവും ഭീരുത്വവും ഇവക്കു ജന്മസിദ്ധമാണു്. യാതൊരു സംഗതിവശാലും ഇവർ ഒരുത്തരോടും എതിക്കുന്നതല്ലാ. അതിശയിക്കത്തക്ക ക്ഷമയും, സഹനശക്തിയും ഇവരുടെ സർവ്വവ്യാപാരങ്ങളിലും പ്രത്യക്ഷപ്പെടുന്നതായി കാണാം. വഴക്കിനും വ്യവഹാരത്തിനും ഇവർ പിന്നോക്കമാണു്. എത്രതന്നെ ഭാരമേറിയ ചുമതലകൾ വഹിക്കുന്നതിനും ഇവക്കു മടിയില്ലാ. പൂർവ്വാചാരങ്ങളേയും, ജാതിമര്യാദകളേയും, ഇവർ അനുകൂലിക്കുകയും, അവയെ പാലിച്ചുകൊണ്ടു പോകുവാൻ ഉത്സാഹിക്കുകയും ചെയ്യും.

അതിനെ ഹനിക്കുവാനും അധികാരമില്ലാ എന്നൊരു ന്യായമുണ്ടു്. സ്വരക്ഷയ്ക്കുവേണ്ടി അന്യനെ വധിക്കുവാനുള്ള അധികാരം മനുഷ്യനുണ്ടെങ്കിലും വധശിക്ഷ നടത്തുവാനുള്ള അധികാരം ഭരണകൂടത്തിൽ മാത്രമെ സ്ഥിതിചെയ്യുന്നുള്ളു. വധശിക്ഷ, ചെയ്ത കുററത്തിനു പരിഹാരമാകുമോ എന്നും അതു രാജ്യത്തിനു ഗുണകരമാണൊ അല്ലയൊ എന്നും കൂടുതൽ കുററങ്ങൾ ഉണ്ടാകാതിരിപ്പാൻ അതു സഹായകരമാകുമോ എന്നും ഇനി നോക്കാം.

വധശിക്ഷ, കുററത്തിനു പരിഹാരമാകും. അതു രാജ്യത്തിനു ഗുണകരവുമാണു്. വധശിക്ഷയില്ലായിരുന്നെങ്കിൽ ഇന്നു ലോകം ആപൽഗർത്തത്തിൽ ചെന്നു ചേരുമായിരുന്നു. വധശിക്ഷ, രാജ്യത്തിനു ഗുണപ്രദമായിത്തീരുന്നില്ലെങ്കിൽ അതിനുള്ള പ്രധാനകാരണം കുററപ്പുള്ളി, ന്യായരഹിതവും കൃത്രിമവുമായ വിസ്താരം മൂലമോ മററോ അതിൽനിന്നും വിമുക്തനാകുന്നതുകൊണ്ടും തൽക്കാരണത്താൽ തന്നെ നിർദ്ദോഷിയായിട്ടുള്ളവൻ അതിനു വിധേയനായിത്തീരുന്നതുകൊണ്ടും മാത്രമാണു്. വധശിക്ഷ, അപരിഷ്കൃതമാണെന്നു ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്. വധശിക്ഷ നിശ്ശേഷം ഉന്മൂലനം ചെയ്യാതിരിക്കുന്നതു മൂലം മനുഷ്യൻ അവന്റെ പ്രാകൃതാവസ്ഥയിലേക്കു പിന്തിരിയുകയാണു ചെയ്യുന്നതെന്നും പറയുന്നവരുണ്ടു്. ഔദാര്യം, അനുകമ്പ, ദയ മുതലായവ മനുഷ്യനിൽ മനുഷ്യത്വത്തെ ഉൽപാദിപ്പിക്കുന്ന മഹൽഗുണങ്ങളാണു്. പക്ഷെ മനുഷ്യനും സമുദായത്തിനും രാഷ്ട്രത്തിനും ഹാനികരമായ പരിതസ്ഥിതികളിൽ അവയ്ക്കു സ്ഥാനമില്ല. അസ്ഥാനത്തുള്ള സൽഗുണങ്ങളുടെ പ്രതിഫലനം ആപത്തിനു മാത്രമെ കാരണമാകുന്നുള്ളു. പരീക്ഷണാർത്ഥം വധശിക്ഷ നിറുത്തൽ ചെയ്തിട്ടുള്ള പലെ രാജ്യങ്ങളും അതിന്റെ ദൂഷ്യങ്ങളെ ഇപ്പോൾ മനസ്സിലാക്കി വീണ്ടും അതു നടപ്പിലാക്കിത്തുടങ്ങിയിട്ടുണ്ടു്.

ശിക്ഷയുടെ കാഠിന്യം, കുററം ചെയ്യാതിരിക്കുവാനുള്ള ഏററം വലിയ പ്രേരകശക്തിയാണു്. തൽക്കാരണത്താൽ വധശിക്ഷ, കൂടുതൽ കുററങ്ങൾ ഉണ്ടാകാതിരിപ്പാൻ സഹായിക്കുന്നില്ലാ എന്നുള്ള അഭിപ്രായത്തിനു അർത്ഥമില്ല. മരിക്കുവാൻ ഭയമില്ലാത്തവർ ആരുമില്ല. പക്ഷെ വധശിക്ഷയിൽനിന്നും ഒഴിഞ്ഞുമാറാൻ സാധിക്കുമെന്നുള്ള ധൈര്യം കുററംചെയ്‌വാൻ പ്രേരകമായിത്തീരുന്നുണ്ടു്. കുററക്കാർ ന്യായരഹിതമായ വിസ്താരത്തിനു വിധേയരാകാതിരിക്കുകയും വിധികർത്താക്കൾ തങ്ങളിൽ നിക്ഷിപ്തമായിരിക്കുന്ന ഗൗരവമേറിയ ചുമതലയെ യഥാവിധി നിർവ്വഹിക്കുകയും ചെയ്യുന്നതായിരുന്നാൽ, വധശിക്ഷ, അതുകൊണ്ടുദ്ദേശിക്കുന്ന ഫലത്തെ പ്രദാനം ചെയ്തതന്നെ ചെയ്യും. സന്മാർഗ്ഗശാസ്ത്രത്തിലും വധശിക്ഷ മനുഷ്യന്റെ സാമുദായികവും രാഷ്ട്രീയവുമായ ഉന്നമനത്തിനു അത്യന്താപേക്ഷിതമാണെന്നാണു സിദ്ധാന്തിക്കുന്നതു്. വധശിക്ഷ നൽകുന്നതു "കൊല്ലരുതു" എന്നുള്ള ദൈവശാസനത്തിനും വിരുദ്ധമല്ലാ. വധശിക്ഷ വർജ്ജ്യമാണെന്നുള്ള അഭിപ്രായം, സാന്മാർഗ്ഗികശാസ്ത്രത്തിന്റെയും "ദൈവശാസ്ത്ര"ത്തിന്റെയും ദുർവ്യാഖ്യാനം മൂലമാണു് ഉത്ഭവിച്ചിട്ടുള്ളതു്. രോഗനിവാരണാർത്ഥം ചെയ്യുന്ന ശസ്ത്രക്രിയ ഒരു പക്ഷെ രക്തപ്രവാഹത്തിനു കാരണമായേക്കാമെങ്കിലും അതു ശരീരസൌഖ്യത്തെ പ്രദാനം ചെയ്യുന്നു.

---

# *ഹൃദയസംഗീതം

(കെ. കെ. വിഷ്ണുനമ്പൂതിരി)

1

പരിമളം തേട്ടം തൈത്തെന്നൽ പോലെ,
മകരന്ദംതേടുന്നവണ്ടുപോലെ,
അമലേ! നിൻസുന്ദരരൂപംതേടി
അലയുകയാണെന്റെ കൺമിഴികൾ!

2

ഇണതൻനിനാദത്തെയാൺകിളിപോൽ,
ശിശുവിൻനിനാദത്തെ മാതാവുപോൽ,
സുഭഗേ!നിൻതേനോലുംവാണികേൾപ്പാൻ
ഉഴറുകയാണെൻ ശ്രുതിപുടങ്ങൾ!

3

അമരകളാഹ്ലതിഗന്ധത്തേപ്പോൽ,
പുതുമണ്ണിൻഗന്ധത്തെപ്പന്നഗിപോൽ,
അനഘേ, നിൻഗാത്രപരിമളത്തെ
തിരയുകയാണെന്റെ നാസാരന്ധ്രം!

4

പുതുമഴത്തുള്ളിയെച്ചാതകിപോൽ,
പുതുപുഷ്പസാരത്തെത്തേനീച്ചപോൽ,
തവമധുരാധരസാരമുൺമാൻ
സ്പൃഹയാർന്നിടുകയാണെൻരസന!

5

ഉദകകണികയെ ശുക്തിപോലെ,
ശരദിന്ദുബിംബത്തെയബ്ധിപോലെ,
മതിമുഖീ! നിന്മേനിയുൾക്കൊള്ളുവാൻ
അനിശംകൊതിയ്ക്കുയാണെൻ ഹൃദയം!

6

ഉടൽതന്നിൽ പ്രാണമരുത്തുപോലെ,
പവനനിൽമാലേയഗന്ധംപോലെ,
തവമെയ്യിൽസംഗമിച്ചീടുവാനായ്-
സതതംതുടിയ്ക്കുയാണെൻശരീരം!

7

പരമാത്മാവിങ്കൽപ്രപഞ്ചംപോലെ,
ഗഗനത്തിൽ സംഗീതനാദംപോലെ,
ഒരുനാളും വേർപിരിയാതെ നിന്നിൽ
അണയാൻകൊതിപ്പുമൽചേതനയും!

8

മരണാന്തമാകുമിജ്ജീവിതമാം
പുഴയിലിയേകാന്തശൂന്യതയിൽ,
അലയൊന്നടിച്ചാൽതകരുവോരീ
തരിമണൽതിട്ടിൽകഴലുമൂന്നി,
ഇഹലോകസൌഖ്യമാംബുൽബുദങ്ങൾ
അകലെമറിവതുമെണ്ണിയെണ്ണി,
നിവസിയ്ക്കാമെത്രനാൾ! ദേവീ! യെന്നിൽ
അവലോകനമാല്യംചാർത്തുമോ നീ?
ഭുവനവിമോഹിനിയാളേ നീയെൻ
സവിധത്തിലാഗതയായിടുമോ?
അരുളുമോ സാരൂപ്യസാലോക്യങ്ങൾ
അരുളുമോനിത്യനിശ്രേയസം നീ?



# ഡോക്ടരുടെ ഭാര്യ.

## ചെറുകഥ.

(പി. സി. കോരുത്)



കറുത്തപെണ്ണ് എന്നൎത്ഥമുള്ള "ശ്യാമ" എന്ന പേരാണ് അച്ഛൻ തനിക്കിട്ടതെന്ന് അറിഞ്ഞപ്പോൾ, അവൾക്കു വളരെ സങ്കടമുണ്ടായി. കുറേക്കൂടെ നല്ല ഒരു പേരായിരുന്നുവെങ്കിൽ, തന്നെ വേൾക്കുന്നതിന് എത്രയോ യുവാക്കന്മാർ അഹമഹമികയാ മുമ്പോട്ടു വരുമായിരുന്നു! എന്നവൾ പലപ്പോഴും വിചാരിച്ചിരുന്നു. അച്ഛന്റെ നൈഷ്ഠുര്യം, അമ്മയുടെ ജീവിതത്തെ ദുഃഖസമ്പൂൎണ്ണമാക്കിയിരുന്നുവെങ്കിൽ, ശ്യാമയെ കഠിനഹൃദയയാക്കുകയാണു ചെയ്തതു്. ദയ എന്ന രണ്ടക്ഷരത്തിന് സാമാന്യജനങ്ങളുമായി ബന്ധമില്ലെന്ന് അച്ഛൻ ചെറുപ്പത്തിൽ തന്നെ അവളെ പഠിപ്പിച്ചിരുന്നു. കാണുന്നവരെയെല്ലാം സംശയദൃഷ്ടിയോടുകൂടി വീക്ഷിക്കാതിരിക്കുവാൻ അവളുടെ ജീവിതാനുഭവങ്ങൾ അവളെ അനുവദിച്ചിരുന്നില്ല. ഇങ്ങനെ അസാധാരണമായ ഒരു പരിതസ്ഥിതിയിൽ വളൎന്നു വന്ന ശ്യാമ, കരുണയുടെ കണികകാണിക്കേണ്ടതില്ലാത്ത ഒരു ജീവിതവൃത്തിയിൽ തന്നെ പ്രവേശിച്ചു. ആശുപത്രിയിലെ ഒരു നേഴ്സ്. അതു് അത്ര കാമ്യമായ ഒരുദ്യോഗമല്ലെങ്കിലും, അവൾക്കു് ഒരു വിധം സുഖമായി കഴിഞ്ഞുകൂടുന്നതിന് അതു ധാരാളം മതിയായിരുന്നു. ഡാക്ടർ ശരച്ചന്ദ്രനുമായുണ്ടായ പരിചയം അവളുടെ ജീവിതം ധന്യമാക്കിത്തീൎത്തു. താൻ വലിയ സുന്ദരിയല്ലെങ്കിലും വിരൂപയല്ലെന്ന് ഒരു ബോദ്ധ്യം ശ്യാമയ്ക്കുണ്ടായി. അതോടുകൂടി, തന്റെ ഭൎത്താവാകുന്ന പുരുഷനെ–ഡാക്ടർ ശരച്ചന്ദ്രനെന്നല്ല മററാരെത്തന്നെയായാലും—തന്റെ അംഗുലീചലനത്തിനൊപ്പിച്ചു തുള്ളിക്കണമെന്ന് ഒരു മോഹം അവളിൽ ദൃഢരൂഢമാകയും ചെയ്തു.

അധികം താമസിയാതെ ഡാക്ടർ ശരച്ചന്ദ്രൻ, കൂടുതൽ ശമ്പളത്തിൽ ജംഷെദ്പൂരിലുള്ള ഇരുമ്പുകമ്പിനിയിലെ ഡോക്ടറായി നിയമിക്കപ്പെട്ടു. അദ്ദേഹം പോകുമ്പോൾ ശ്യാമയെക്കൂടി കൊണ്ടുപോയി. അതെ, ദമ്പതികളായി—ഹൃദയത്തിന്റെ അഗാധതയിൽ നിന്നു പരസ്പരം സ്നേഹിക്കുന്ന ഭാൎയ്യാഭൎത്താക്കന്മാരായി—അവർ ജംഷെദ്പൂരിലെത്തി.

II

"ശ്യാമെ! നിന്നെ സ്നേഹിക്കുന്നതിന് എനിക്കു ഏററവുമധികം പ്രചോദനം നൽകിയതു് നിന്റെ പേരാണ്!" ഡാക്ടർ ശരച്ചന്ദ്രൻ ഒരു രാത്രി പറഞ്ഞു.

"എന്റെ പേരിന് എന്നേക്കാൾ ആകർഷണീയതയുണ്ടോ?—" അവൾ അല്പമൊരു പരിഭവത്തോടുകൂടി ചോദിച്ചു.

"ഉവ്വ്. അതു ഞാൻ സമ്മതിക്കുന്നു" ഡാക്ടർ തുടൎന്നു. "അതിനുള്ള കാരണവും രസാവഹമാണ്. ഞാൻ വിദ്യാൎത്ഥിയായിരുന്ന കാലത്തു് ഒരു ശ്യാമയെ സ്നേഹിച്ചിരുന്നു. പക്ഷേ അവൾ, മററൊരു കമിതാവിനോടുകൂടി എവിടെയോ പൊയ്ക്കളഞ്ഞു. അവൾ എന്നോടു കൃതഘ്നയായി, അവിശ്വസ്തയായി, വൎത്തിച്ചുവെങ്കിലും ആ പേരു മറക്കുവാൻ എനിക്കു നിവൃത്തിയില്ല."

ശ്യാമയ്ക്കു് ആ സംസാരം കൎണ്ണാരുന്തുദമായിരുന്നു. തന്റെ ഭൎത്താവ് മററൊരു സ്ത്രീയെ സ്നേഹിച്ചിരുന്നുവെന്നോ?—ഒരു സ്ത്രീയുടെ ഹൃദയത്തിനു ശല്യകാരണമാകുന്ന ആ പ്രസ്താവന ഡാക്ടർ ചെയ്യേണ്ടിയിരുന്നില്ല.

ആ ഗ്രീഷ്മകാലത്തിന്റെ അവസാനത്തിൽ ശ്യാമ ഒരു ആൺകുട്ടിയെ പ്രസവിച്ചു. ദാമ്പത്യബന്ധത്തിന്റെ ചരടു മുറുക്കുന്ന ഒരു ഓമനസന്താനം! എന്നാൽ ശ്യാമയ്ക്കു് ഒരു മകന്റെ ആവശ്യമുണ്ടായിരുന്നില്ല. "ഒരു പെൺകുഞ്ഞായിരുന്നുവെങ്കിൽ—!" അതും പകുതി മനസ്സോടുകൂടിയ ഒരാശ മാത്രം. തന്റെ ശിശുവിനോടു സ്നേഹം കാണിക്കുന്നപക്ഷം അതു ഭൎത്താവിനോടുള്ള പ്രേമത്തിനു ലാഘവം വരുത്തുമോ എന്നവൾ ഭയപ്പെട്ടു. മാസങ്ങൾ ഒന്ന്, രണ്ടു് എന്നു കടന്നുപോയി. അടുത്ത ഗ്രീഷ്മാവസാനവും ഒരു കുഞ്ഞിനെ അവരുടെ കുടുംബത്തിൽ അവതരിപ്പിച്ചു. അതും ഒരാൺകുട്ടി!

ശ്യാമയുടെ മനസ്സുഖം നശിച്ചു. തനിക്കു വേണ്ടാത്തതിനെ വീണ്ടും വീണ്ടും തരുക.— ഒരു നിരാശയോടെ, സ്ത്രീജനങ്ങൾക്കുണ്ടാകാൻ പാടില്ലാത്ത ഒരു വിരക്തമനോഭാവത്തോടെ, ശ്യാമ, കുട്ടികളെ ഒരു നേഴ്സിന്റെ ചുമതലയിൽ വളൎത്തുവാൻ വിട്ടുകൊടുത്തു.

ഡാക്ടർ ശരച്ചന്ദ്രന് അതു തീരെ രസിച്ചില്ല. അദ്ദേഹം പറഞ്ഞു:—"ശ്യാമേ, ഇതു് ഒരു കുടുംബിനിയുടെ ലക്ഷണമല്ല. മതൃത്വത്തിന്റെ മഹനീയതയെ നശിപ്പിക്കുന്ന ഈ പ്രവൎത്തിയ്ക്കു് ഒരു സ്ത്രീഹൃദയം എങ്ങനെ സന്നദ്ധമായി?"

ശ്യാമ ഒന്നും മറുപടി പറഞ്ഞില്ല. അവൾക്കൊന്നും പറയുവാനുണ്ടായിരുന്നില്ല. തന്റെ ഈ പെരുമാററം ഭൎത്താവിനെ തന്നിൽ നിന്ന് അകററിക്കൊണ്ടുപോകുമോ എന്നവൾ ഭയപ്പെട്ടു. അതോടുകൂടി അവൾ അദ്ദേഹത്തോടു അമിതമായ പ്രേമം പ്രകടിപ്പിക്കുവാനും തുടങ്ങി.

ഒരു അൎദ്ധരാത്രി സമയം ഫോണിലുള്ള വിളികേട്ട് ഡാക്ടർ ഉണൎന്നു. ആ വിളിക്ക് അദ്ദേഹം ഇങ്ങനെ മറുപടിപറയുന്നതു ശ്യാമകേട്ടു. "ഉം. വരുന്നു. ഉടൻ വരാം. അഞ്ചുമിനിട്ടു താമസം മാത്രം."

ഡാക്ടർ പെട്ടെന്നു വസ്ത്രം മാറി ഒരുസഞ്ചിയുമെടുത്തു് ഇറങ്ങിപ്പോയി. ഈ യാത്ര, ഇങ്ങനെ അതിൽ പിന്നീടു പലപ്പോഴുമുണ്ടായിട്ടുള്ള യാത്രകൾ, ശ്യാമയെ സംശയാധീനയാക്കി. "ഉവ്വ്. അദ്ദേഹത്തിന്റെ ജോലി ഇതാണല്ലോ. രാത്രിയിൽ കമ്പനി കോളനിയിലുള്ള ആളുകൾക്കു സുഖക്കേടു വല്ലതുമുണ്ടായാൽ വൈദ്യസഹായം നൽകേണ്ടതു് അദ്ദേഹത്തിന്റെ കടമയാണ്—" ഇങ്ങനെ അവൾ ആദ്യം ഋജുബുദ്ധിയോടെ സമാശ്വസിക്കും.

അടുത്ത നിമിഷത്തിൽ അവളുടെ ചിന്ത മാറിവീഴും. "അല്ല; ഏതോ സുന്ദരിയായ തരുണിയുടെ അടുക്കലേക്കാണു് അദ്ദേഹം പോകുന്നതു്. അത്താഴത്തിനു വീട്ടിൽ വരുകയില്ല." എന്നു് എത്ര പ്രാവശ്യം അദ്ദേഹം എന്നെ അറിയിച്ചിരിക്കുന്നു. അതെ, അതെ, അദ്ദേഹം ഏതോ ഒരു സ്ത്രീയുമായി പ്രണയബന്ധത്തിൽ ഏർപ്പെട്ടിരിക്കുന്നു." ശ്യാമ അസ്വസ്ഥഹൃദയയായി. ഒരു ദിവസം ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ ശ്യാമ അതേപ്പററി അല്പം സൂചിപ്പിച്ചു. ഡാക്ടർ മന്ദഹസിച്ചു കൊണ്ടു മറുപടി പറഞ്ഞു:—"ശ്യാമെ, ഇങ്ങിനെയുള്ള നിന്റെ തെററായ ധാരണകൾ നമ്മുടെ ജീവിതസുഖത്തെ പാടെ നശിപ്പിക്കുന്നതാണു്. കമ്പനിവക കോളനിയിൽ അയ്യായിരത്തോളം കുടുംബങ്ങൾ താമസിക്കുന്നുണ്ടു്. അവക്കു് ഏതു സമയത്തും വൈദ്യസഹായമാവശ്യപ്പെട്ടാൽ ചെയ്തുകൊടുക്കുന്നതിനാണു് എന്നെ നിയമിച്ചിരിക്കുന്നതു്. നിന്റെ ഈ ബുദ്ധിശൂന്യമായ സംശയവും സംഭാഷണവും എന്നെ ഭ്രാന്തനാക്കി തീർക്കുന്നു."

അന്നുരാത്രി, ഡോക്ടർ ഇങ്ങനെ ശാന്തനായിപ്പറഞ്ഞു:—"പ്രിയെ, കോളനിയിൽ പകർച്ചപ്പനി, സംക്രമിച്ചിട്ടുള്ളതുകൊണ്ടാണു് എനിക്കു വിശ്രമം കിട്ടാത്തവണ്ണം ഇങ്ങനെ കൂടെക്കൂടെവീട്ടിൽ നിന്നു് ഓടിപ്പോകേണ്ടതായി വരുന്നതു്. ഈ നാശം അവസാനിക്കുമ്പോൾ നമുക്കു് വിശ്രമാർത്ഥം എവിടെയെങ്കിലും പോയി കുറെനാൾ താമസിക്കണം."

ശ്യാമയ്ക്കു് അതു വളരെ ആശ്വാസഹേതുകമായിത്തോന്നി. എന്നാൽ പകർച്ചപ്പനി അങ്ങനെ പടന്നുപിടിച്ചുകൊണ്ടിരുന്നു. ഡാക്ടർക്കു വിശ്രമത്തിനോ അവധിയെടുക്കുന്നതിനോ സൗകര്യമുണ്ടായതുമില്ല.

III

ഡാക്ടർക്കു ധാരാളം പണം കിട്ടുന്നുണ്ടെന്നു് അയൽക്കാരികളും സ്നേഹിതകളുമായ യുവതികൾ ശ്യാമയെ ധരിപ്പിച്ചു. അവരെ അനുകരിച്ചു് വിശേഷവസ്ത്രങ്ങൾ ധാരാളമായി വാങ്ങുന്നതിനു് ശ്യാമ ഉത്സുകയായി. ഒരു ദിവസം വൈകിട്ടു് ഡാക്ടർ വന്നപ്പോൾ ഒട്ടധികം പട്ടുവസ്ത്രങ്ങളും സാരിയും വാങ്ങിയതിന്റെ ഒരു ബിൽ ശ്യാമ അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു. പുഞ്ചിരി പൊടിഞ്ഞ മുഖത്തോടെ, പ്രേമം വഴിഞ്ഞൊഴുകുന്ന നോട്ടത്തോടെ, മധുരഭാഷണത്തോടെയാണു് അവൾ ബിൽ അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തതു്. ഡാക്ടർ നെററിചുളിച്ചുകൊണ്ടിത്രമാത്രം പറഞ്ഞു:—

"ശ്യാമെ, നീ എന്നെ നശിപ്പിക്കുകയാണു്. നിന്റെ ആഡംബരജീവിതത്തിനുവേണ്ടി കടത്തിൽ മുഴുകിക്കിടക്കുന്ന എന്നെ വീണ്ടും ആഴത്തിലേക്കു നീ ചവിട്ടിത്താഴ്ത്തുകയാണു ചെയ്യുന്നതു്? ഇക്കഴിഞ്ഞ ഏതാനും മാസങ്ങളായി ഞാൻ ഒരല്പംപോലും വിശ്രമിക്കാതെ പണിപ്പെട്ടിട്ടും കടം വർദ്ധിച്ചുവരുന്നതേയുള്ളു. ഒരുത്തമ സ്ത്രീയ്ക്കു ചേന്നതല്ല നിന്റെ ഈ പ്രവൃത്തി. ഞാൻ അധികം ഒന്നും പറയുന്നില്ല."

അദ്ദേഹം വളരെ നിരാശയോടും സങ്കടത്തോടുംകൂടിയാണിങ്ങനെ പറഞ്ഞതു്. അനന്തരം കണ്ണുതുടച്ചുകൊണ്ടു് അദ്ദേഹം പുറത്തേക്കു പോകുന്നതു ശ്യാമ യാതൊരു വികാരഭേദവും കൂടാതെ നോക്കിക്കൊണ്ടു നിന്നു. രാത്രി എട്ടുമണിക്കു ഡാക്ടർ തിരിയെവന്നു് ബില്ലനുസരിച്ചു് ൧൧൨ ക. ൮ ണ. ൩ പൈയും കൊടുത്തു തീർത്തുവെന്നു് ഭാര്യയെ അറിയിച്ചു. അവൾ തലവേദനയാണെന്നു ഭാവിച്ചു് കിടക്കയിൽ തന്നെകിടന്നു. എഴുന്നേൽക്കുകയാകട്ടെ, ഭത്താവിനെ കൃതജ്ഞതാസൂചകമായി ഒന്നു നോക്കുകപോലുമാകട്ടെ ചെയ്തില്ല.

ഇതിങ്കൽ പര്യാകുലനായ ഡാക്ടർ ഒരു വെളുത്ത പൊടിയെടുത്തു പാലിലിട്ടു കുടിച്ചുകൊള്ളുന്നതിനായി കൊടുത്തിട്ടു വായനമുറിയിലേക്കു പോയി.

ശ്യാമ!! ഡാക്ടരുടെ ഈ ഔഷധദാനം അവളെ സംശയഗ്രസ്തയാക്കി. ആ വെള്ളപ്പൊടി വിഷമല്ലെന്നു് ആരറിഞ്ഞു. തന്നെ കൊന്നുകളയണമെന്നാണു് അദ്ദേഹത്തിന്റെ ഉദ്ദേശമെന്നു് അവൾ സംശയിച്ചു. അന്നു രാത്രി, ടെലിഫോണിൽ നിന്നുണ്ടായ വിളി അവളുടെ സംശയത്തെ ദ്വിഗുണീഭവിപ്പിച്ചു. ഈ അവസ്ഥയിൽ എന്തിനിങ്ങനെ ജീവിക്കുന്നുവെന്നു് ഒരു വിചാരമവൾക്കുണ്ടായി. അവൾ പൊടി സേവിച്ചു. സുഖകരമായ ഉറക്കമുണ്ടായെന്നല്ലാതെ അതു നിമിത്തം യാതൊരുപദ്രവവും സംഭവിച്ചില്ല. അതു വിഷമല്ലായിരുന്നല്ലോ എന്നവൾ ലജ്ജയോടു കൂടി സ്വയം ശാസിച്ചു എങ്കിലും ക്ഷീണിതനായി ഡാക്ടർ പുലച്ചയ്ക്കു് വളരെ മുൻപു് തിരിയെ വന്നപ്പോൾ അവൾ അതിതീവ്രമായ പരിഭവം നടിച്ചുകൊണ്ടു ചോദിച്ചു:— "ഇന്നലെ തന്നെ വിഷം സേവിച്ചു ഞാനിപ്പോൾ മരിച്ചിരിക്കുമെന്നാണു് നിങ്ങൾ ആഗ്രഹിച്ചിരുന്നതു്; അല്ലേ? അതു സാധിച്ചില്ല. പൊടി ഞാൻ പുറത്തേക്കു വലിച്ചെറിഞ്ഞു കളഞ്ഞു.

ഡാക്ടർ ശരച്ചന്ദ്രൻ ഒരു ദീർഘനിശ്വാസത്തോടു കൂടി അവളോടു പറഞ്ഞു:-"ശ്യാമേ, നീ എന്തിനാണെനിക്കു വേണ്ടി ഉണന്നു കാത്തിരുന്നതു്. നിന്റെ ശരീരവും മനസ്സും ചൂടു പിടിച്ചിരിക്കയാണു്."

ഇത്രമാത്രം പറഞ്ഞിട്ടു് അദ്ദേഹം ഉറങ്ങുവാൻ കിടന്നു.

IV

ഓരോദിവസം കഴിയുന്തോറും ശ്യാമയ്ക്കു്, ഭത്താവിന്റെ പേരിലുള്ള സംശയം വർദ്ധിച്ചുവന്നു. അദ്ദേഹം മറെറാരു സ്ത്രീയെ വിവാഹം ചെയ്യുന്നതു അവൾക്കു ചിന്തിക്കുവാൻപോലും നിവൃത്തിയില്ലാത്ത കാര്യമാണു്. ഭത്താവിനെ ഒരു പാഠം പഠിപ്പിക്കുന്നതിനു് എന്താണു മാർഗ്ഗമെന്നു അവൾ ഗാഢമായി ചിന്തിച്ചുതുടങ്ങി. ശരി അവൾ ഒരു വിദ്യ കണ്ടുപിടിച്ചു. ഭ്രാന്തിയാണെന്നു ഭാവിക്കുക തന്നെ.

വൈകിട്ടു ഡാക്ടർ വീട്ടിൽ വന്നപ്പോൾ അദ്ദേഹത്തെ പരിഭ്രാന്തനാക്കുമാറു് കീറിയതും മുഷിഞ്ഞതുമായവസ്ത്രങ്ങൾ ധരിച്ചുകൊണ്ടു ശ്യാമയിരുന്നിരുന്നു. ഡാക്ടർക്കു കാര്യം മനസ്സിലായി. അദ്ദേഹം അവളോടു ശാന്തമായി സംസാരിച്ചു. അവൾ എന്തൊക്കെയൊ പറഞ്ഞു.

അടുത്തദിവസം ഡാക്ടർ ഇങ്ങനെ ചോദിച്ചു:—"ശ്യാമെ നമുക്കു കൽക്കട്ടായിക്കു പോകണം. അവിടെ മാനസികരോഗചികിത്സക്കു വിദഗ്ദ്ധനായ ഡാക്ടർ ബാനർജ്ജിയെക്കൊണ്ടു നിന്നെ പരിശോധിപ്പിക്കുന്നതു കൊള്ളാമെന്നു തോന്നുന്നു."

ശ്യാമയ്ക്കു് അതു വളരെ രസാവഹമായ ഒരു യാത്രയായിരുന്നു. താൻ ഭ്രാന്തിയാണെന്നു ഡാക്ടർ ബാനർജ്ജിയെക്കൊണ്ടുപോലും സമ്മതിപ്പിക്കേണ്ടതെങ്ങനെയെന്നു് അവൾ സ്വയം ചിന്തിച്ചു.

ഡാക്ടർ ബാനർജ്ജിയുടെ ചികിത്സാലയം വളരെ വിശാലമായി പണിചെയ്യപ്പെട്ടിരുന്നു. അതിൽ ഒട്ടധികം രോഗികളുമുണ്ടായിരുന്നു. എല്ലാം വലിയ പണക്കാരായ രോഗികൾമാത്രം. താൻ സാരി വാങ്ങിയപ്പോൾ പരിഭവം പറഞ്ഞ ഭത്താവിനെക്കൊണ്ടു് കഴിവിൽ കവിഞ്ഞു പണം ചെലവാക്കിക്കുന്നതിനു് വന്നു ചേന്ന സൗകര്യത്തെ ശരിക്കു വിനി

യോഗിക്കുന്നതിനു തന്നെ അവൾ നിശ്ചയിച്ചു.

ഡാക്ടർ ബാനർജ്ജി ശ്യാമയോടു ചോദിച്ചു:—

"യഥാർത്ഥമെന്നു തോന്നത്തക്കവണ്ണം നിങ്ങൾ ധാരാളം സ്വപ്നങ്ങൾ കണ്ടിട്ടുണ്ടോ?"

"ഉണ്ടു്. ഒട്ടധികം. പകൽസമയത്തും ഞാൻ സ്വപ്നങ്ങൾ കാണാറുണ്ടു്." ശ്യാമ നേരെ നോക്കി കള്ളം പറഞ്ഞു.

രണ്ടു ഡാക്ടറന്മാരും പരസ്പരം നോക്കി.

"പകൽ കാണുന്ന സ്വപ്നത്തിനു വല്ല പ്രത്യേകതയുമുണ്ടായിരിക്കുമോ?"—ഡാക്ടർ ആരാഞ്ഞു.

"ഉവ്വ്"—ശ്യാമ മറുപടി പറഞ്ഞു. "വർത്തമാനപ്പത്രങ്ങളിലെ ചിത്രങ്ങൾക്കു ജീവനുണ്ടെന്നും അവർ എന്നോടു സംസാരിക്കുമെന്നും, എന്റെ കൈക്കു പിടിച്ചുകൊണ്ടു ചില ചിത്രങ്ങൾ കടൽത്തീരത്തു കാററു കൊള്ളാൻ പോകുമെന്നും എനിക്കു തോന്നാറുണ്ടു്."

വീണ്ടും ഡാക്ടറന്മാർ പരസ്പരം നോക്കി. ശ്യാമ അതു കണ്ടു. അവൾ മുറിയിൽ നൃത്തം വയ്ക്കുവാനും ചിലപ്പാട്ടുകൾ പാടുവാനും തുടങ്ങി. ഡാക്ടർ ബാനർജ്ജി ഉടനെ ഒരു നേഴ്സിനെ വിളിച്ചു് എന്തോ ചട്ടം കെട്ടി. അടുത്ത നിമിഷത്തിൽ ബലിഷ്ഠകായന്മാരായ രണ്ടു പേർ വന്നു് ശ്യാമയെ പിടിച്ചുകൊണ്ടു വേറൊരു മുറിയിലേക്കു പോയി.

ഹാ! ശ്യാമയ്ക്കുണ്ടായ സന്തോഷം അപരിമിതമാണു്. തന്റെ അഭിനയം അത്യധികം തന്മയത്വത്തോടുകൂടിയതാണെന്നുള്ള ആത്മവിശ്വാസം അവളെ ശ്വാസം മുട്ടിച്ചു.

ലോകപ്രസിദ്ധനായ ഡാക്ടർ ബാനർജ്ജിയെപ്പോലും കബളിപ്പിക്കുന്നതിനു് സാധിച്ചതിൽ അവൾ അഭിമാനം കൊണ്ടു.

ദിവസങ്ങൾ ഒന്നു, രണ്ടു, ആഴ്ചകൾ ഒന്നു, രണ്ടു്, മാസങ്ങൾ ഒന്നു, രണ്ടു്—ഇങ്ങനെ കാലങ്ങൾ കടന്നുപോയി. ഡാക്ടർ ശരച്ചന്ദ്രൻ വാരാന്ത്യത്തിൽവന്നു് ഭാര്യയുടെ സുഖസ്ഥിതിയെപ്പററി അന്വേഷിച്ചുകൊണ്ടിരുന്നു. വീണ്ടും മാസങ്ങൾ രണ്ടുകൂടിക്കഴിഞ്ഞു. ശ്യാമയ്ക്കു ഭ്രാന്താലയത്തിലെ ജീവിതം നന്നേ മുഷിഞ്ഞു. കേവലം അഭിനയം ഇത്രമാത്രം ഉപദ്രവകരമായിരിക്കുമെന്നു് അവൾ അറിഞ്ഞിരുന്നില്ല. വിവാഹമോചനത്തിനു ഭർത്താവിനെ അനുവദിക്കാതിരിക്കുന്നതിനു് ഈ ഒരു മാർഗ്ഗം അവലംബിച്ചതാണു്. ഡക്ടരോ?—അദ്ദേഹം വിവാഹമോചനമെന്നൊരു കാര്യം ആലോചിക്കുകയോ മറെറാരുസ്ത്രീയെ സ്നേഹിക്കുകയോ ചെയ്യുന്നുവെന്നു് യാതൊരു തെളിവും കിട്ടാതെ വെറും സംശയം വെച്ചുകൊണ്ടു താൻ നടത്തിയ അഭിനയം തനിക്കു ആപത്തായിത്തീരുകയാണോ എന്നു് അവൾ വല്ലാതെ ഭയന്നു.

## V

ഏഴുമാസം കഴിഞ്ഞു ഒരു സായാഹ്നത്തിൽ ഡാക്ടർ ശരച്ചന്ദ്രൻ ഭാര്യയെ കാണുവാൻ ചെന്നു. അവൾ വല്ലാതെ വിളറിപ്പോയിരുന്നു. ഭർത്താവിനോടവൾ പറഞ്ഞു:—എനിക്കിപ്പോൾ സുഖക്കേടൊന്നുമില്ല. എന്നെ കൂട്ടിക്കൊണ്ടു വീട്ടിലേക്കു പോകാനാണോ അങ്ങു വന്നതു്"

ശരച്ചന്ദ്രൻ സങ്കടത്തോടുകൂടി മറുപടിപറഞ്ഞു:—"ഓമനേ, നീ ഇങ്ങനെ ധൃതികൂട്ടരുതു്. ഈ സുഖക്കേടു വളരെ സൂക്ഷിക്കേണ്ടതാണെന്നും ഇതൊരു പ്രത്യേകരീതിയിലുള്ളതാകയാൽ ഒരു കൊല്ലമെങ്കിലും ഇവിടെ താമസിക്കണമെന്നുമാണു ഡാക്ടർ ബാനർജ്ജി പറയുന്നതു്. ഈ വിഷയത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ അഭിപ്രായം തെറെറന്നു പറയുവാൻ ഇന്നു ലോകത്തിലാരുമില്ലെന്നാണു് എന്റെ വിശ്വാസം."

ശ്യാമയുടെ ഹൃദയഗർഭത്തിൽനിന്നു നിരാശ വെടിയുണ്ടപോലെ ഉരുണ്ടു കയറി. അവൾക്കു ശ്വാസം മുട്ടലുണ്ടായി. തന്നത്താൻ വരുത്തിവച്ച മഹാവിപത്തു് അവൾ പറഞ്ഞു:—

"നാഥാ! എനിക്കു ഭ്രാന്തില്ല. മാനസികരോഗമുണ്ടെന്നു ഞാൻ വൃഥാ ഭാവിക്കുകയായിരുന്നു. അങ്ങയെ കൂടുതലായി സ്നേഹിക്കുന്നതുകൊണ്ടു് ഞാൻ അങ്ങനെ വെറും ഒരു അഭിനയം നടത്തുക മാത്രമായിരുന്നു."

"അകട്ടെ ഞാൻ ഡാക്ടർ ബാനർജ്ജിയോടു് ചോദിക്കാം"—ഇങ്ങനെ ആശ്വസിപ്പിച്ചിട്ടു് അദ്ദേഹം, വിദഗ്ദ്ധഡാക്ടരുടെ മുറിയിലേക്കു പോയി. ഭർത്താവു തിരിയെ വരുന്നതു ശ്യാമ അത്യൽക്കണ്ഠയോടുകൂടി നോക്കിക്കൊണ്ടിരുന്നു. തിരിച്ചു വരുമ്പോൾ അദ്ദേഹത്തിന്റെ മുഖത്തു ഒരു നിസ്സഹായാവസ്ഥ നിഴലടിക്കുന്നതു് ശ്യാമകണ്ടു. എങ്കിലും അവൾ ചോദിച്ചു:—"എന്താ, അദ്ദേഹം സമ്മതിച്ചു ഇല്ലേ?"

"ഇല്ല" എന്നായിരുന്നു ശരച്ചന്ദ്രന്റെ മറുപടി. "ഡാക്ടർ എന്തു പറഞ്ഞു"—ശ്യാമ എടുത്തു ചോദിച്ചു.

"മാനസിക രോഗികൾ ഇങ്ങനെയൊക്കെപ്പറയാറുണ്ടെന്നും അദ്ദേഹത്തിന്റെ മുപ്പതുകൊല്ലത്തെ പരിചയത്തിനിടയ്ക്കു് ഇങ്ങനെയുള്ള അനവധി രോഗികളെ കണ്ടിട്ടുണ്ടെന്നും ഈ ഇനം രോഗമാണു് അത്യധികം സൂക്ഷിക്കാനുള്ളതെന്നും ഗൗരവതരമായ ഈ സ്ഥിതിയിൽ ചികിത്സാലയം വിട്ടുപോകുവാൻ താൻ അനുവദിക്കുകയില്ലെന്നും ഡാക്ടർ ബാനർജി പറയുന്നു"—ശരച്ചന്ദ്രന്റെ ഈ മറുപടി ശ്യാമയെ നിരാശയുടെ അടിത്തട്ടിലേക്കു താഴ്ത്തിക്കളഞ്ഞു. ഇങ്ങനെ തടവുപുള്ളിയെപ്പോലെയുള്ള ജീവിതത്തിനു് ഇടയായല്ലോ എന്നവൾ ഖേദിച്ചു. ഭർത്താവു യാത്ര പറഞ്ഞു പിരിയുമ്പോൾ, അവൾ അദ്ദേഹത്തെ നോക്കി ഒരു കൊച്ചുകുട്ടിയെപ്പോലെ കരഞ്ഞു.

## VI

നിർഭാഗ്യവതിയായ ശ്യാമ! അവളുടെ ആശകളെല്ലാം തകന്നു. ശരച്ചന്ദ്രനെ കണ്ടിട്ടു് ആഴ്ചകളല്ല, മാസങ്ങൾ രണ്ടുകഴിഞ്ഞു. ഒരു ദിവസം രാവിലെ ഒരു നേഴ്സ് അവളുടെ അടുക്കലേക്കു വന്നു.

"ശ്യാമേ"—അവർ പറഞ്ഞു:—"നിങ്ങളെ ഒരു ചെറിയ മുറിയിലേക്കു മാററിത്താമസിപ്പിക്കുവാൻ നിശ്ചയിച്ചിരിക്കുകയാണു്. നിങ്ങളുടെ ഭർത്താവു് അങ്ങനെയെഴുതിയിരിക്കുന്നു"

"അദ്ദേഹമെവിടെ?"—അവൾ കണ്ണുതെളിച്ചുകൊണ്ടു ചോദിച്ചു.

നേഴ്സ് മറുപടി പറയാൻ സംശയിച്ചു. അതുകൊണ്ടു് ശ്യാമ സംഭ്രാന്തയായി:—"അയ്യോ അദ്ദേഹമെവിടെയെന്നു പറയണേ."

നേഴ്സ് മൗനമവലംബിക്കുവാൻ ശക്തയായില്ല. അവളും ഒരു സ്ത്രീയായിരുന്നല്ലോ. "ഡാക്ടർ ശരച്ചന്ദ്രൻ ബോംബയിലാണു്"—ഒരു അപൂർണ്ണസൂചനയോടെ നേഴ്സ് രോഗിണിയെ നോക്കി.

"അവിടെ അദ്ദേഹമെന്തു ചെയ്യുകയാണു്"—ശ്യാമയ്ക്കു് അതറിയേണ്ടിയിരുന്നു.

"ഞാൻ പറയാം. നല്ല മനശ്ശക്തിയോടുകൂടി കേൾക്കണം." നേഴ്സ് ശബ്ദം താഴ്ത്തിപ്പറഞ്ഞു.

ശ്യാമയുടെ ഉൽക്കണ്ഠയും പരിഭ്രമവും അതിന്റെ സീമയെ അതിലംഘിച്ചു:—"എന്തായാലും പറയുക. ഏതു കഠിനവാർത്തകളും ശ്രവിക്കുവാനും [illegible] ഇപ്പോൾ ഞാൻ ശക്തയാ[illegible]"

"ഡാക്ടർ ശരച്ചന്ദ്രൻ [illegible] എന്നൊരു യുവതിയോടുകൂടി ബോംബയി

ലേക്ക താമസം മാററി. ഇരുമ്പുഖനിയിലെ ഉദ്യോഗം അദ്ദേഹം രാജി വച്ചു." ഇങ്ങനെ പറഞ്ഞശേഷം നേഴ്സു് ശ്യാമയുടെ കണ്ണുകളിലേക്ക നോക്കി.

ഹാ! കഷ്ടം. ശ്യാമയുടെ സകല ആശകളും ഉദ്ദേശങ്ങളും തകൎന്നു തരിപ്പണമായി. അല്ല; അവയ്ക്കെതിരായ ഫലങ്ങളുളവാക്കുകയും ചെയ്തു. താൻ ഭ്രാന്തിയാണെന്നു നടിക്കാതിരുന്നുവെങ്കിൽ, ഈ ബന്ധനത്തിൽ അകപ്പെടുന്നതിനോ ഭൎത്താവിനെ നഷ്ടപ്പെടുന്നതിനോ ഇടയാകുമായിരുന്നില്ല.

ചിന്താമഗ്നയായിരിക്കുന്ന ശ്യാമയുടെ തോളിൽ കൈ വച്ചുകൊണ്ടു് നേഴ്സ് ചോദിച്ചു:—

"ശ്യാമേ നിങ്ങൾക്ക രണ്ടു കുട്ടികളുണ്ടെന്നു ഡാക്ടർ പറഞ്ഞതായി തോന്നുന്നു. അവരിപ്പോൾ എവിടെ?"

തൊണ്ടയിൽ ഏതോ ഉരുണ്ടുകയറിയാലുള്ള ശ്വാസംമുട്ടലോടുകൂടി ശ്യാമ ഉരുണ്ടു പിടച്ചെണീററു. തന്റെ കുട്ടികൾ!! അവരേപ്പററി ഇക്കാലമത്രയും അവൾ മറന്നുപോയിരുന്നു. സ്വന്തം കുഞ്ഞുങ്ങൾ, അവളുടെ മാംസത്തിൽ നിന്നുള്ള മാംസവും രക്തത്തിൽ നിന്നുള്ള രക്തവും—അവരെപ്പോലും ഭൎത്തൃപ്രേമത്തിനുവേണ്ടി, അതെ ഭൎത്തൃപ്രേമത്തിനുവേണ്ടിത്തന്നെ അവൾ മറന്നു, അല്ല; ഉപേക്ഷിച്ചു. അതിന്റെയെല്ലാം ഫലം ഇതാ ഇപ്പോൾ താൻ അനുഭവിക്കുന്നു. ശ്യാമ എന്ന പേരിന്റെ സാമ്യത്തിൽ പ്രണയമുദിച്ച ഡാക്ടർ ശരച്ചന്ദ്രൻ, ശ്യാമളയെ, അവളുടെ കാമുകന്റെ പക്കൽ നിന്നു് എങ്ങനെ അപഹരിച്ചു സ്വവശഗയാക്കിയെന്നു് ശ്യാമ ചിന്തിച്ചു. ചിന്തിക്കുവാനോ എന്തെങ്കിലും തീരുമാനിക്കുവാനോ അനുമാനിക്കുനോ അവൾക്ക സാധ്യമല്ലായിരുന്നു—അതിനുള്ള സന്ദർഭവും അതല്ലായിരുന്നുവല്ലോ. അവളുടെ കണ്ണുകളിൽ നിന്നു അശ്രുക്കൾ പ്രവഹിച്ചു. അടുത്ത നിമിഷത്തിൽ അവൾ നേഴ്സിന്റെ കൈകളിലേക്ക ബോധശൂന്യയായി വീണു.

VII

"ഹാ! എന്റെ ഓമനക്കുഞ്ഞുങ്ങൾ— ഇങ്ങനെ ദയനീയമായി കരഞ്ഞുകൊണ്ടു ശ്യാമ കൈകൾ നീട്ടി. അവൾ കണ്ണുതുറന്നു നോക്കിയപ്പോൾ തന്റെ മുൻപിൽ നില്ക്കുന്ന സ്വന്തം ഭൎത്താവിനെയാണു കണ്ടതു്. താൻ സ്വപ്നം കാണുകയാണെന്നുള്ള നിരാശയോടുകൂടി അവൾ വീണ്ടും കണ്ണടച്ചു. "ശ്യാമെ," ഡാക്ടർ ശരച്ചന്ദ്രൻ അവളുടെ ഭുജങ്ങളിൽ തട്ടിവിളിച്ചു. അവൾ വീണ്ടും കണ്ണുതുറന്നു:—

"നാഥാ ഇതങ്ങുതന്നെയോ—അയ്യോ ദൈവമെ, ഇനിയും അവിടുന്നു് എന്നെ പരീക്ഷിക്കുകയാണൊ?"

"അല്ല ശ്യാമെ"—ഡാക്ടർ അവളുടെ അടുത്തിരുന്നുകൊണ്ടു് പറഞ്ഞു "നീ സ്വപ്നം കാണുകയല്ല. പ്രിയപ്പെട്ട ശ്യാമേ, നീ എങ്ങനെ എന്നോടു ക്ഷമിക്കും?"

"പ്രിയതമാ, ഞാനും കുററക്കാരിതന്നെ, നമ്മുടെ പ്രിയപ്പെട്ട ഓമനക്കുഞ്ഞുങ്ങളെപ്പററി യാതൊന്നും ആലോചിക്കാതെ അവരെ ഞാൻ അന്യസ്ത്രീയെ വളൎത്താനേല്പിച്ചു കളഞ്ഞു. അയ്യോ, ആ സാധു ശിശുക്കൾ അവരുടെ പെററമ്മയുടെ ലാളനമനുഭവിച്ചിട്ടില്ല; അവളുടെ സ്നേഹവചസ്സുകൾ കേട്ടിട്ടില്ല—" ശ്യാമ കണ്ണുപൊത്തിക്കരഞ്ഞുകൊണ്ടു തുടൎന്നു:— "ഹാ! അവരെ ഇനി എനിക്കെന്നു കാണുവാൻ സാധിക്കും.? നാഥാ, എനിക്കതിനു ഭാഗ്യമുണ്ടോ?"

"നിശ്ചയമായും" കൈലേസുകൊണ്ടു കണ്ണുതുടച്ചുകൊണ്ടു് ഡാക്ടർ ശരച്ചന്ദ്രൻ പറഞ്ഞു. "അവർ എന്റെകൂടെത്തന്നെയുണ്ടു്"

"ഹാ! എന്റെ കുഞ്ഞുങ്ങൾ—ഹാ! അവരെ ഉടനെ എനിക്ക കാണണം"— ശ്യാമ ധൃതികൂട്ടി.

ഡാക്ടർ ആശ്വസിപ്പിച്ചു:—അവരെ കാണിക്കാം എന്നാൽ അതിനുമുൻപു് നീ എനിക്ക മാപ്പുതരണം"

"എന്തിനു്? അവൾ ഉഴറി. "അങ്ങു് ശ്യാമളയേയുംകൊണ്ടു വന്നിരിക്കുമല്ലോ"

ഡാക്ടർ കരഞ്ഞുപോയി "ഇല്ല, അവൾ വീണ്ടും എന്നെ ചതിച്ചു. എന്റെ സർവസ്വവും അപഹരിച്ചുകൊണ്ടു അവൾ കടന്നുകളഞ്ഞു."

ശ്യാമ എഴുന്നേററിരുന്നു. ഒരു നിർദ്ധനനായ ഭൎത്താവിന്റെകൂടെ മനസ്സുഖത്തോടെ ജീവിക്കുവാൻ ഇപ്പോൾ ഞാൻ പഠിച്ചു കഴിഞ്ഞിട്ടുണ്ടു്. നാഥാ, ഈ ബന്ധനത്തിൽനിന്നു്, ഈ ഭ്രാന്തികളുടെ മദ്ധ്യത്തിൽനിന്നു്, ശ്വാസംമുട്ടിക്കുന്ന ഈ അന്തരീക്ഷത്തിൽനിന്നു് എന്നെ മോചിപ്പിക്കണമെ. ഇതാ ഞാൻ ഒരൊററ അസ്ഥിമാത്രമായിത്തീൎന്നിരിക്കുന്നു."

ഡാക്ടർ, അവളുടെ ശുഷ്ക്കിച്ച കൈകൾ കൂട്ടിപ്പിടിച്ചു കൊണ്ടു പറഞ്ഞു:— 'ശ്യാമെ, നീ ഏതാണ്ടു സുഖം പ്രാപിച്ചിരിക്കുന്നുവെന്നു് ഡാക്ടർ ബാനർജി എന്നെ അറിയിച്ചു. എന്നാൽ എല്ലാ ആഴ്ചയുടെ അവസാനത്തിലും മാനസിക സ്ഥിതിയെപ്പററിയുള്ള റിപ്പോർട്ടുകൾ അയച്ചുകൊണ്ടിരിക്കണമെന്നു് അദ്ദേഹം പറഞ്ഞിട്ടുണ്ടു്."

ഈ അവസരത്തിൽ കടന്നുവന്നരണ്ടു ചെറു ബാലന്മാരുടെ കഴുത്തിൽ ഓരോ കൈകൊണ്ടും കെട്ടിപ്പിടിച്ചു കൊണ്ടു് അവരുടെ കണ്ണുനീർ പുരണ്ട കവിൾത്തടങ്ങളിൽ ആ സാധു മാതാവു തെരുതെരെ ചുംബിക്കുന്നതു കണ്ടുകൊണ്ടു് നേഴ്സും ഡാക്ടർബാനർജിയും മററനവധി മാനസികരോഗികളും അകലെ മാറി നിന്നിരുന്നു.

# സമാഗമം.

(വിദ്വാൻ പുഴങ്കര നാരായണമേനോൻ)

I

കാലത്തിൻ സുമധുരസന്ദേശമോതീടുവാൻ
പേലവാധരം ചലിപ്പിച്ചിട്ടും മനോഹരേ,
സ്മേരഭാവത്തോടൊപ്പം കോൾമയിർ കൊള്ളിക്കു-
മെൻ
ചാരുരൂപിണി, നിന്നെക്കണ്ടറിവില്ലല്ലോമേ.
ജീവിതം-മധുമയജീവിതമിരുളിലും
പൂവിരിയിപ്പിക്കുവാനായി നീ വന്നതാമോ?
ആവിലമാമെൻ ചിത്തമെന്തിനുപിടയ്ക്കുന്നു
താവകാലോകനത്തിൽ-താരുണ്യത്തിന്റെമുമ്പിൽ
ഇന്നു നാം ഭിന്നാകാരംപൂണ്ടവരാണെങ്കില്വ-
മൊന്നിച്ചോട്ടേറെക്കാലമൊന്നായിക്കഴിഞ്ഞവർ
എന്നാലുംപരിചിതരല്ലനാമിന്നു പക്ഷേ
ചെന്നെത്തുമൊരിടത്തിൽചെററിടചെല്ലുന്നേരം.
കുസുമസ്തോമങ്ങളാൽ മാല ഞാൻകോൎത്തുവെച്ചു.
കുതുകം കൂറും മുഗ്ദ്ധേ വന്നാലും വരിക്കുവാൻ.

II

"നിത്യമല്ലിക്കാണുന്നതൊന്നും"-ഓതുന്നു ചിത്തം
സത്യമായ്, പാനപാത്രമെടുക്കാമതിനാൽ നാം
കാലത്തിൻവരൾച്ചയിൽപ്പെട്ടുവററിടുംമുമ്പെ
മാലകററീടാം മധുവാസ്വദിച്ചാവോളമേ.
ചിന്നുന്നനിലാവിനാലെമ്പാടുംവെള്ളിയല്വ-
ക്കൊന്നുപോൽക്കാണ്മൂ-തെന്നല്വലപ്പൂപ്രകൃതിയെ
സത്യത്തിൻസൌന്ദര്യത്തെക്കാണുവാൻ കഴിയാത്ത
ചിത്തമേ, ഭ്രമിക്കേണ്ടാ, സത്തുണ്ണം നുകൎന്നാലും.
സൌന്ദര്യ്യ മധുവുണ്മാൻ മുതിരും മനുജനു
വിണ്ണിലേയ്ക്കേറാൻവിളക്കെന്തിനുവേറെ വേണം?

× × × × ×

കാത്തിരുന്നേനല്ലോ ഞാൻ കാമിനി, ചിരകാലം
വേൎത്ഥാലവുംതാങ്ങിനിൻ തനുപുണരുവാൻ
ഇക്കാററുപോകും മുമ്പുവെക്കമീമധുനുക-
ൎന്നക്കാണും കുന്നിലേറിനിദ്രയിൽ ലയിച്ചീടാം.

—o—





# വിജയരഹസ്യം.

## സേവിക്കുക, സ്നേഹിക്കുക, ക്ഷമിക്കുക.

ഉൽക്കർഷ പ്രാപ്തിക്കുള്ള മാർഗ്ഗദർശനം.

(സ്വാമി ശങ്കരാനന്ദ)



൧. ദൈവം അജ്ഞതയും ദുഃഖവും ഭയവും നിങ്ങളിൽ നിന്നകററിക്കളയുന്നു. അവിടുന്നാണു സുഭിക്ഷതയുടെ ദാതാവ്. ആ പരാശക്തിയെ ശരിയായി അറിയുക; പാലിക്കുക. ദൈവം നിങ്ങളിൽത്തന്നെയുണ്ട്.

൨. ഈശ്വരനിലുള്ള വിശ്വാസം ഏററവും ദൃഢതരമായിരിക്കുക. ഈശ്വരനിലേക്കു കടന്നു ചെല്ലുന്നതിനുള്ള പടിവാതിലാണു വിശ്വാസം. വിശ്വാസം അത്ഭുത പ്രവൃത്തികൾ ചെയ്യുന്നതിനു ശക്തമാണ്.

൩. നിങ്ങളുടെ ഏതു നിസ്സാരമായ പ്രവൃത്തിയും ആത്മാർത്ഥതയോടും, പൂർണ്ണമനസ്സോടും, തികഞ്ഞ ബോദ്ധ്യത്തോടും, ഏററവും ആലോചനയോടുംകൂടി ചെയ്യുക. ഇതാണു വിജയത്തിൻെറ പരമരഹസ്യം.

൪. ഭക്ഷണപാനീയങ്ങളിലും, നിദ്രയിലും, വിനോദത്തിലും മററെല്ലാക്കാര്യങ്ങളിലും ഒരുപോലെ മിതത്വം പരിശീലിക്കുക,

൫. ജീവിതത്തിലെ യഥാർത്ഥ തത്വങ്ങളെ പിന്തുടരുക. ആരോഗ്യസമ്പാദനത്തിനും, ശക്തിസമാർജ്ജനത്തിനും, വിജയ സംപ്രാപ്തിക്കും, ദൈവത്തെ അറിയുന്നതിനുംവേണ്ടി നിങ്ങളുടെ സർവകഴിവുകളും വിനിയോഗിക്കുക.

൬. നിങ്ങൾക്കുള്ളതു് മററുള്ളവർക്കും കൊടുക്കുക. ദാനം, ദാനം, ദാനം—മടികൂടാതെ, പ്രതിഫലേച്ഛകൂടാതെ. ജീവകാരുണ്യത്തോടു കൂടി, നിങ്ങൾ ദാനം ചെയ്യുക. സമൃദ്ധിയുടെ രഹസ്യം ഇതിലാണു സ്ഥിതി ചെയ്യുന്നതു്.

൭. എല്ലായ്പോഴും തികഞ്ഞ ആത്മവിശ്വാസത്തോടും, ധൈര്യത്തോടും കൂടി പ്രവർത്തിക്കുക. നിങ്ങളുടെ നിശ്ചയത്തിൽ ദാർഢ്യവും ധൈര്യത്തിൽ തീവ്രതയും ഉണ്ടായിരിക്കട്ടെ.

൮. കഴിഞ്ഞതെല്ലാം കഴിയട്ടെ. പുകഞ്ഞകൊള്ളി പുറത്തു കളയുക. ഒരു ശോഭനമായ ഭാവി ഇതാ നിങ്ങൾക്കു വേണ്ടി കാത്തിരിക്കുന്നു. പ്രവർത്തിക്ക, ശ്രമിക്കുക, മടി പിടിച്ചിരിക്കരുതു്.

൯. എപ്പോഴും ഊർജ്ജസ്വലനും ഉത്സാഹഭരിതനുമായിരിക്കുക. നിങ്ങളുടെ വിഷാദങ്ങളേയും മനോഭാരങ്ങളേയും, പ്രസന്നതയും പുഞ്ചിരിയുംമൂലം അകററിക്കളയുക. ദുരാഗ്രഹങ്ങളെയും ദുശ്ചിന്തകളേയും ശത്രുതയേയും മനസ്സിൽനിന്നു മാററിക്കളയുകയും, നിങ്ങളുടെ അഭ്യുന്നതിയെ ലാക്കാക്കിയുള്ള സദ്വിചാരങ്ങൾക്കു് വളർച്ചയനുവദിക്കുകയും ചെയ്യുക.

൧൦. ശരിയായ ചിന്തകളുടെ ഫലം ഒരിക്കലും പിഴച്ചുപോകയില്ല. നല്ല ആലോചനകളോടു ചെയ്യുന്ന പ്രവൃത്തികൾ സൽഫലം തരാതിരിക്കയുമില്ല. അതിനാൽ ചിന്തിക്കുവാനും ആലോചിക്കുവാനും കാര്യങ്ങൾ താരതമ്യവിവേചനം ചെയ്യുവാനും പഠിക്കുക.

൧൧. നിങ്ങളുടെ ചിന്തകളും പ്രവൃത്തികളും നിർമ്മലവും, സ്വാർത്ഥരഹിതവും പരദ്രോഹത്തിനായി ഉദ്ദേശിക്കപ്പെടാത്തവയും ആയിരിക്കട്ടെ. ഞാനെന്നും, എൻേറതെന്നും ഉള്ള ചിന്തയേയും മനോഭാവത്തെയും വളർത്തരുതു്; അല്ല; അങ്ങനെ രണ്ടു കാര്യങ്ങളില്ലാതെ പോകട്ടെ. സ്വതന്ത്രനായിരിക്കുക.

൧൨. സേവിക്കുക, സ്നേഹിക്കുക, നൽകുക—ഇതായിരിക്കട്ടെ നിങ്ങളുടെ ആദർശം. ഇന്ദ്രിയനിഗ്രഹം ചെയ്ത ശമധനനായിരിക്കുക. മനസ്സിനെ നിയന്ത്രിക്കുവാൻ പഠിക്കുക. നല്ലവനായി ജീവിക്കുക. സൽപ്രവൃത്തികൾ ചെയ്യുക. ദയയുള്ളവനായിരിക്കുക. നിർമ്മലനായിരിക്കുക, ക്ഷമയുള്ളവനായിരിക്കുക.

൧൩. വളരുക; അതെ, വളർന്നു വലുതാകുക. ഞാനും നീയും എന്നുള്ള ചിന്തയ്ക്കു സ്ഥാനമനുവദിക്കാതിരിക്കുക. നിസ്വാർത്ഥനായിരിക്കുക. എൻേറതെന്നു് ഒന്നിനേപ്പററിയും കരുതാതിരിക്കുക.

൧൪. ഭയത്തെയും വിഷാദത്തെയും, ഉൽക്കണ്ഠയേയും നിശ്ശേഷം പരിത്യജിക്കുക, ബഹിഷ്ക്കരിക്കുക. ഉപവാസിക്കുകയും ധ്യാനിക്കുകയും ചെയ്യുക. സഹനശക്തി സമ്പാദിക്കുക.



# കമ്പോസിറ്റർ.

## അച്ചടിപ്പിശാചിന്റെ പിണിയാൾ.

(ഉപഗുപ്തൻ)

പ്രേതാത്മവാദികൾ എത്ര ശക്തിയായി എതിർത്താലും, അച്ചടിപ്പിശാചെന്നൊന്നുണ്ടെന്നുതന്നെ ഞാൻ പറയും, തെളിയിക്കും, സമർത്ഥിക്കും. അറുകൊല മുതൽ ഈനാഞ്ചാത്തിവരെയുള്ള പിശാചുവർഗ്ഗത്തിൽപ്പെട്ടവനല്ലെങ്കിലും അച്ചടിപ്പിശാച്, അതിലേറെ ഭയങ്കരനും ആപൽക്കാരിയുമാണ്. ഒരു അറുകൊലയുടെ ആക്രമണംകൊണ്ട് ഒരുവനോ കൂടിയാൽ ഒരുകുടുംബമോ കുറെക്കൂടിക്കൂടിയാൽഒരു കരയോ, നശിച്ചുപോയേക്കാം. എന്നാൽ അച്ചടിപ്പിശാചിന്റെ ബാധമൂലമുള്ള ഉപദ്രവം സഹിക്കേണ്ടതു് ഒരാളല്ല, പലരല്ല, ഒരു ഭാഷ പ്രചരിക്കുന്ന രാജ്യം മുഴുവനുമാണ്. ഇത്ര ഭയങ്കരനായ ഈ ദുർഭൂതം മലയാളരാജ്യത്തെയാണ് ഒഴിയാതെ പിടികൂടിയിരിക്കുന്നതു്. ഈ രാജ്യത്തു് അച്ചടിശാലകൾ വർദ്ധിച്ചിട്ടുള്ളതായിരിക്കാം ഇതിനൊരു കാരണം. നമ്മുടെ അക്ഷരങ്ങളുടെ ബഹുലതയായിരിക്കാം വേറൊരു കാരണം. ലിനോടൈപ്പുമുഖേനയുള്ള—യന്ത്രപരമായ—പ്രവൃത്തനത്തിനുള്ള അസാദ്ധ്യതയായിരിക്കാം പിന്നൊരു കാരണം. ഇതൊന്നുമല്ലെങ്കിൽ, കമ്പോസിറ്റർമാരെന്നു് ഇംഗ്ലീഷ് നാമധേയത്തിൽ അറിയപ്പെടുന്ന അക്ഷരം പെറുക്കികളുടെയോ, പ്രൂഫ്റീഡർ എന്നു വിളിക്കപ്പെടുന്ന അച്ചടി പരിശോധകന്റേയോ അജ്ഞതയോ അനവധാനതയോ ആയിരിക്കാം ഇനിയൊരു കാരണം. ഏതായാലും ആരിൽനിന്നുത്ഭവിക്കുന്നതായാലും കൊള്ളാം ഈ ബാധ ഒരിക്കൽ ആണ്ടുപോയാൽ പിന്നീടു യാതൊരു മന്ത്രവാദിയാലും അതു് ഒഴിക്കപ്പെടാവുന്നതല്ല.

എഴുത്തുകാരൻ മനസ്സാവാചാ കർമ്മണാ ചെയ്തിട്ടില്ലാത്ത അപരാധം, അയാളുടെ തലയിൽ ഈ അച്ചടിപ്പിശാചു കെട്ടിവയ്ക്കും. ഒരിക്കൽ തിരുവിതാംകൂർ നിയമസഭയിൽ ഒരു പ്രസവം നടന്നതായി വായിച്ചു. വെറും പ്രസവമല്ല ഗംഭീരമായ പ്രസവം. പ്രസവിച്ചതു് ഒരു സ്ത്രീയല്ലെന്നുള്ളതാണ് അതിലെ അത്ഭുതം. ഒരു വലിയ പത്രത്തിൽ എട്ടുപത്തുകൊല്ലം മുൻപു പ്രസിദ്ധപ്പെടുത്തിയ ഒരു റിപ്പോർട്ടാണു് എന്റെ ഈ പ്രസ്താവനയ്ക്കു് ഊന്നുപടി. ഇങ്ങനെയായിരുന്നു പത്രത്തിൽ അച്ചടിച്ചു കണ്ടതു്:—

“ദിവാൻ പ്രസിഡണ്ടിന്റെ പ്രസ്താവന അവസാനിച്ചശേഷം ചീഫ് സെക്രട്ടറി മി. കെ. ജോർജ്ജ് എഴുന്നേറ്റു് ഗംഭീരമായ ഒരു പ്രസവം നടത്തി.”

ഈ സംഭവത്തിനുശേഷം കുട്ടിയേയും തന്ത (?) യേയും ആശുപത്രിയിലാക്കിയോ എന്നോ, കുട്ടി ആണോ പെണ്ണോ എന്നോ ഒന്നും അറിയുവാൻ കഴിഞ്ഞില്ല. റിപ്പോർട്ടറും, മി: ജോർജ്ജും അറിയാതെ വന്നു കയറിയ ഈ വികട സരസ്വതിയോടു് ആർക്കെന്തു ചെയ്യുവാൻ കഴിയും?

കമ്പോസിറ്റർമാരുമായി അടുത്തു പരിചയിച്ചിട്ടുള്ളവർക്കറിയാം, അവരിൽ ചിലർ മഹാപണ്ഡിതന്മാരാണെന്നു്. മഹദ്വാക്യങ്ങൾ എന്നെഴുതിയാൽ അവർ മഹാവാക്യമെന്നേ ചേർക്കുകയുള്ളു. എന്തു ചെയ്യാം. പ്രൂഫ്പരിശോധകന്റെ ദൃഷ്ടിയിൽ അതു പെട്ടില്ലെന്നും വരാം. അച്ചടിച്ചു വരുമ്പോൾ, സത്യം പറയണം എന്ന മഹദ്വാക്യം മഹാവാക്യമായിക്കിടക്കുന്നതു കാണാം.

കാളിദാസൻ രാവണനെ രാഭണനാക്കിയതു വളരെ ചെറിയ ഒരു സംഗതിയാണ്. അച്ചടിപ്പിശാചു വിചാരിച്ചാൽ രാമനെ മാരനാക്കാനും, നമ്മുടെ പ്രസിദ്ധ സാഹിത്യകാരനായ മൂക്കോത്തുകുമാരനെ മൂക്കോത്തുകുരാമനാക്കാനും കഴിയും.

ഒരിക്കൽ മരണത്തെപ്പറ്റിയുള്ള ഒരു കവിതയിൽ ഒരു പാദം ഇപ്രകാരം അച്ചടിച്ചു കണ്ടു.

“ചേരക്കുഞ്ഞിനെപ്പോലും നീ വ്യഥാ-
വിടാറില്ല”

കവിയുടെ വിശാലവീക്ഷണമോ, സൂക്ഷ്മഗ്രഹണപടുതയോ ആയിരിക്കാം ഇവിടെ പ്രകടിതമായിരിക്കുന്നതെന്നു വായനക്കാർ വിചാരിച്ചേക്കും. മരണം പാമ്പിൻകുഞ്ഞിനേയും പിടികൂടുമെന്നല്ല ഇവിടെ കവി വിവക്ഷിച്ചിരിക്കുന്നതു്. അപ്പോൾ ജനിച്ച ചോരക്കുഞ്ഞിനെപ്പോലും മരണം ആക്രമിക്കാറുണ്ടെന്നാണു കവി പാടിയതു്. അതു നമ്മുടെ കമ്പോസിറ്റർ ചേരക്കുഞ്ഞാക്കി.

പേരുകളോടു് ഇക്കൂട്ടർ ചെയ്യുന്ന കടുംകൈകൾ ഓർത്താൽ സഹിക്കയില്ല. ചാണ്ടിയെന്നായാൽ എത്ര മഹാനായിരുന്നാലും അദ്ദേഹത്തെ കേവലം ശുഷ്കിച്ച ചണ്ടിയാക്കാൻ ഇവർക്കു കഴിയും. പുന്നൻ പുണ്ണനും, പിള്ള പള്ളിയും, തരകൻ തകരനും, നല്ല സുരഭിലശീതളമായ പനിനീർ, നാറുന്നതും കോൺഗ്രസ് മന്ത്രിസഭകൾ വർജ്ജിക്കാൻ ശ്രമിക്കുന്നതും കലാപകരവുമായ പനനീരും ആയിത്തീരുന്നു. “കലാപ”ത്തിന്റെ കാര്യം പറഞ്ഞപ്പോൾ ഒരു കാര്യംകൂടി ഓർമ്മയിൽ വരുന്നു. ഈയിടെ ഒരു മാസികയെപ്പറ്റിയുള്ള പരസ്യത്തിൽ ഒരു വാചകം ഇപ്രകാരമായിരുന്നു. “കലാപകരങ്ങളായ ലേഖനങ്ങൾ ഇതിന്റെ എല്ലാ ലക്കങ്ങളിലുമുണ്ടായിരിക്കും.”

ഗവർമ്മെന്റു് ഈ മാസികയെ വെറുതെ വിട്ടുവോ എന്നറിഞ്ഞുകൂടാ. പുതിയ പത്രറഗുലേഷൻപ്രകാരം സമുദായസ്പർദ്ധയുണ്ടാക്കുന്ന ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതു് കുറ്റകരമാണ്. ആ സ്ഥിതിക്കു കലാപങ്ങളും ബഹളങ്ങളുമുണ്ടാക്കുന്ന ലേഖനങ്ങൾ എല്ലാ ലക്കത്തിലും പ്രസിദ്ധപ്പെടുത്തുമെന്നു മുൻകൂട്ടി വിജ്ഞാപനം ചെയ്യുന്നതു ക്ഷന്തവ്യമാണോ? മാസികക്കാർ വെറും കലാപരങ്ങളായ ലേഖനങ്ങളെന്നേ ഉദ്ദേശിച്ചിരുന്നുള്ളു.

എല്ലാം പറയണമല്ലോ, ഈ പാവപ്പെട്ട കമ്പോസിറ്റർമാരെ മാത്രം ഇതിൽ

## കലയും കാലവും.

(കവനാലയം)

വാടിക്കരിഞ്ഞു കിടക്കുന്നിതെന്നുടെ
പാടലപേശലമാശകളെമ്പാടും!
നീട്ടററമാമകചിന്താതരംഗിണി
പാടേതളൎന്നു വരണ്ടുകിടക്കുന്നു.
ഓരോമലരും വിരിഞ്ഞുതുടങ്ങുമെൻ
വാരാൎന്നജീവിത മാധവീവല്ലിയിൽ
വാസന്തദേവതേ! നിൻകുളിർത്താലോല-
വാർമണിത്തെന്നലൊന്നെന്നിനിത്ത
ങ്ങുമോ?

(രണ്ടു്)

ജീവിതമേതോ മധുരമദാലസ-
മാദകപീയൂഷസാരമെന്നോൎത്തു ഞാൻ
മുമ്പോട്ടു മുമ്പോട്ടു പോവുമ്പോളെൻമനം
വെമ്പുന്നു വെമ്പുന്നു കാപട്യലോകമേ!
ഓരോകാൽവെപ്പിലും വന്നലതല്ലന്നി-
തേതോവിരാമ മണിനാദമെൻകാതിൽ.
ഓരോ കാൽവെയ്പിലും വന്നടിഞ്ഞീട്ടന്നി-
തേതോ തമസ്സിൻ പടലമെൻകൺകളിൽ.

(മൂന്നു്)

കാണുന്നതില്ല ഞാനെങ്ങുമേസൌന്ദൎയ്യം
കാണുന്നതില്ല ഞാനെങ്ങുമെ സംതൃപ്തി
പച്ചിച്ചപാരിൻെറമാറത്തുവാസന്ത-
പ്പൂച്ചിട്ട പൂങ്കാവിൽ, പുഷ്പനികുഞ്ജ
ത്തിൽ,
മാമകജീവിതം പോലെ താഴോട്ടുപോം
ആകുന്നീല വിശാലവിൺഗംഗയിൽ
കൃത്രിമസംസ്കാര സൈകതമദ്ധ്യത്തിൽ
ചിത്രിത സമ്പൽസമൃദ്ധനഗരത്തിൽ,
ഭാവനയ്ക്കാനന്ദരോമാഞ്ചം ചാൎത്തുന്ന
പാവനപ്പൊന്നലർപ്പൊൽച്ചക്രവാളത്തിൽ



(കവനാലയം പി. നാണുക്കുട്ടി)

കാണുന്നതില്ല ഞാൻ സൌന്ദൎയ്യം സംതൃപ്തി
കാണുന്നതില്ല കലയുമവററിൽ ഞാൻ
പുല്ലിൻെറതുമ്പിലും പൂവിൻപുടത്തിലും
എല്ലായ്പ്പൊഴും കാണ്മു, കണ്ണീർത്തുള്ളമ്പൽ
ഞാൻ.
എങ്ങെങ്ങു സൌന്ദൎയ്യം?എങ്ങെങ്ങുസംതൃപ്തി?
എങ്ങുംനെടുവീപ്പും വിങ്ങിക്കരയലും!!
കണ്ണീരിലും നെടുവീപ്പിലും താൻകലാ-
പൂൎണ്ണിമ കാണണം സാക്ഷൽകലാകാരൻ.

(നാലു്)

എൻകരളിന്നു പനിനീരലരല്ല
സങ്കടഭാരമീ സുന്ദരജീവിതം.
കാളുംവിശപ്പിൻെറ തീജ്ജ്വാലയിൽചിന്നി
ക്കാളുന്ന തീപ്പൊരിയൊന്നാമീയെന്നിലും
നീറുന്നതുണ്ടൊരു ദേഹിയും ദേഹവും
ആരുമില്ലായതറിവാൻ, തപിക്കുവാൻ.
ചാരത്തുകാണ്മൊരു പച്ചവെള്ളംപോലും
പാരാതെടുത്തതിൽ ഞാൻ പുലൎന്നീടുകിൽ
ഒററ നിമേഷത്തിലെൻ കൈയിരുമ്പിലും!
ശേഷിച്ച ജീവിതം ഹാ! കൽത്തുറുങ്കിലും!

(അഞ്ചു്)

കാണുന്നതൊക്കെയും കാപട്യപ്പൂച്ചുകൾ!
കാണാത്തതുണ്ടെന്നുരയ്ക്കുവതെങ്ങനെ?
മണ്ണുമണ്ണായടിഞ്ഞീടുവാൻ ഞനമീ
വണ്ണം തപിക്കണം—ഇപ്പോലുരുകണം!
ജീവിതത്തിന്നേതോ മൂല്യമുണ്ടെന്നതും
കേവലം ഭാവന! കേവലം സങ്കല്പം!
ആരെന്തറി?ഞ്ഞറിയുന്നി?തറിഞ്ഞിടും?
പാരിലഖിലവുമജ്ഞാനമജ്ഞാതം!
തുല്യസുഖം! തുല്യദുഃഖം!-എല്ലാററിലും
തുല്യതവേണം!—നാം തുല്യരായീടണം!
നീണ്ടുനീണ്ടങ്ങോട്ടോപോവുംനിരാശയി-
ലാണ്ടാണ്ടു മാഴ്കുമീ ദാരിദ്ര്യ ജീവിതം
ആക്കുമസുഖപ്പെടാതെ, തകൎന്നൊരു
പൊൽക്കിനാവാകുന്ന നാളേ! വരിക നീ.

---

കുററപ്പെടുത്താനില്ല. അവരറിയാതെ തന്നെ വളരെ മാന്യ നിലയിലായിരിക്കുന്നയാളുകൾ കേവലം പട്ടിപോലെ നികൃഷ്ടരായിത്തീരും. "പരമേശ്വരൻനായ"എന്നുകണ്ടാൽ ആ പേരിൻെറ ഉടമസ്ഥൻ എങ്ങനെ സഹിക്കും? പക്ഷേ അതു് കമ്പോസിററർ മനപ്പൂൎവ്വം വരുത്തിവയ്ക്കുന്നതല്ല.എങ്ങനെയോഒരു"ർ"ഫോറത്തിൽനിന്നു തപ്പിപ്പിഴച്ചു താഴെ വീണു. അച്ചടിക്കാരൻ അതു് എടുത്തു് ദൂരെക്കളഞ്ഞു. സാധുപരമേശ്വരൻനായർ വെറും നായയായി! ആരുമറിയാതെ ആളുകളെ മതപരിവൎത്തനം ചെയ്യുവാൻ ഇവൎക്കു സാധിക്കും. ഒരു ക്രിസ്ത്യാനിയെ മുസ്ലീമാക്കണമെന്നു തോന്നിയാൽ ഒരു ചില്ലക്ഷരത്തിൻെറ ഭേദഗതികൊണ്ടു് അവൎക്കതു സാധിക്കും. ഉമ്മൻ നല്ല ക്രിസ്ത്യാനിയാണല്ലോ. അയാളെ ഉമ്മർ ആക്കിയാൽ അസൽ മുസ്ലിം!

ഇതൊക്കെ ഭാഷയിലുൾപ്പെട്ട പദങ്ങളാണെന്നെങ്കിലും സമാധാനിക്കുവാൻ അവകാശമുണ്ടു്. എന്നാൽ ലോകത്തിലുള്ള യാതൊരു ഭാഷകളോടും ബന്ധമില്ലാത്ത ചില സാഹിത്യസൃഷ്ടിക്കു് കമ്പോസിററർമാർ ശക്തരാണു്. താഴെക്കാണുന്ന വാചകം വായിച്ചു് കാൎയ്യം മനസ്സിലാക്കാമോ എന്നു നോക്കുക:—

"വാളറിഞ്ഞു കയും ണ്ടിമയും."

എത്ര പ്രാവശ്യം വായിച്ചാലും, ഏതു ബ്രഹ്മാവിനെയോ സരസ്വതിയേയോ ഭദ്രകാളിയേയോ തപസ്സു ചെയ്തു പ്രത്യക്ഷമാക്കിയാലും ഇതിൻെറ അൎത്ഥമെന്തെന്നോ, ഇതേതു ഭാഷയിൽപെട്ട വാചകമാണെന്നോ പറയുകയില്ല. നാം പലപ്പോഴും വൎത്തമാനപ്പത്രങ്ങളിൽ വായിക്കാറുള്ള ഒരു വാൎത്തയാണിതു്:—"കാളയും വണ്ടിയും മറിഞ്ഞു"

---

## അഭിപ്രായത്തിനുള്ള പുസ്തകങ്ങൾ.

ഭാഷാപോഷിണിയുടെ അഭിപ്രായത്തിനുള്ള പുസ്തകങ്ങളുടെ രണ്ടു പ്രതി വീതം അയക്കേണ്ടതാണെന്നുള്ള വിവരം ഗ്രന്ഥകൎത്താക്കളുടെയും, പ്രസാധകന്മാരുടെയും അറിവിനായി പ്രസ്താവിച്ചു കൊള്ളുന്നു.

## മാന്യലേഖകന്മാരുടെ ശ്രദ്ധയ്ക്കു്.

ഭാഷാപോഷിണിക്കു് ഏതു വിഷയത്തെക്കുറിച്ചുമുള്ള രസകരങ്ങളും പ്രയോജനപ്രദങ്ങളുമായ ലേഖനങ്ങൾ സ്വീകാൎയ്യമായിരിക്കും. മററു ഭാഷകളിൽനിന്നു കഥകളോ ലേഖനങ്ങളോ തൎജ്ജമചെയ്തയക്കുന്നതിനും വിരോധമില്ല. സ്വീകാൎയ്യമല്ലാത്ത ലേഖനങ്ങൾ തിരിച്ചയയ്ക്കുന്നതല്ല.

പത്രാധിപർ,
ഭാഷാപോഷിണി
പുളക്കീഴ്—തിരുവല്ലാ.



# ദേവേന്ദ്രനും ദുർവാസാവും ബോംബേത്തെരുവുകളിൽ!

## ഇന്നത്തെ ചലച്ചിത്രനിർമ്മാണത്തിൽ കാണുന്ന ഭാവനാശൂന്യത.



ഇൻഡ്യൻ സിനിമാവ്യവസായത്തിൽ വരുത്തേണ്ട പരിഷ്ക്കാരങ്ങൾ—ഒരു നിരൂപണം.

(കെ. പി. എൻ. കെ.)

ഇന്നത്തെ സാമാന്യലോകത്തെ സമാകർഷിക്കുന്നതിന് ചലച്ചിത്രത്തെപ്പോലെ പററിയ മറെറന്തെങ്കിലും ഒരു പ്രസ്ഥാനം നിലവിലുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അനുദിവസം അത്ഭുതപൂർവ്വമായി അഭിവൃദ്ധിപ്രാപിച്ചുകൊണ്ടിരിക്കുന്ന ഏററവും പുതിയ ദൃശ്യകലയാണു സിനിമ. കലാജീവിതം നയിക്കുന്ന വ്യക്തികളുടെ സാമ്പത്തിക പ്രശ്നത്തിന് സമുചിതമായ ഒരു തീരുമാനമുണ്ടാക്കുന്നതിന് സിനിമാ പ്രസ്ഥാനത്തിനുള്ള പ്രത്യേകത സർവ്വവിദിതമാണ്. ശുദ്ധമായ സദുദ്ദേശത്തിൽനിന്ന് എപ്പോൾ പ്രവർത്തകന്മാർ വ്യതിചലിക്കുന്നോ അപ്പോൾ ഏതു പ്രസ്ഥാനത്തിന്റെയും മലിനവും വികലവുമായ ചരിത്രം ആരംഭിക്കുന്നു.

സിനിമാലോകത്തിൽ, നമ്മുടെ കഥാകാരന്മാരും ചിത്രനിർമ്മാതാക്കളും എപ്പോഴും കലയെപ്പററി സഗൗരവം സംസാരിക്കുന്നതു കേൾക്കാം. അപ്പോഴൊക്കെ അവർ എന്തു പറയുന്നു എന്ന് അവർ മനസ്സിലാക്കുന്നില്ലല്ലോ എന്നോർത്തു ഞാൻ അത്ഭുതപ്പെടുകയും അനുതപിക്കയും ചെയ്യാറുണ്ട്. പൗരാണികകലയെ ആധുനികസംസ്ക്കാരം കലർത്തി പരിപുഷ്ടിപ്പെടുത്തേണ്ടതിന് നിയുക്തരായിരിക്കുന്ന കലാപ്രവാചകന്മാരാണ് തങ്ങൾ എന്ന് അവർ മിഥ്യാഭിമാനം കൊള്ളുന്നതു കാണുമ്പോൾ ഹൃദയാലുക്കൾ സഹതപിക്കയല്ലാതെ എന്താണു ചെയ്ക?

സൂകരസന്താനങ്ങളെപ്പോലെ സുലഭമായി പെരുപെരുകി പ്രചരിച്ചുവരുന്ന ഇന്നത്തെ നമ്മുടെ ചലച്ചിത്രങ്ങളുടെ, നിർമ്മാതാക്കളും അഭിനയക്കാരും ഉടമസ്ഥന്മ[illegible]രു പക്ഷേ ഇന്ത്യയിൽതന്നെ സം[illegible]ായിരിക്കുന്ന അവരുടെ തൊഴിൽപരമായ അഭിമാനഭംഗത്തിന്റെ യാഥാർത്ഥ്യം ശരിക്കു മനസ്സിലാക്കുന്നെങ്കിൽ തീർച്ചയായും അവക്കു തൽക്ഷണം കഠിനമായ തലചുററലുണ്ടാകും. ഒട്ടുമിക്ക ഇന്ത്യൻ ചിത്രങ്ങളിലും ആന്തരികമായി കാണുന്ന ഈ മലിന പ്രവാഹത്തിന്റെ യാഥാർത്ഥ്യം ദാരുണവും ദയനീയവും ആകുന്നു. നമ്മുടെ ചലച്ചിത്ര പ്രവർത്തകന്മാർ കലാപരമായി അധഃപതിക്കമാത്രമല്ല, അവരുടെ തൊഴിലിനെ മലീമസമാക്കുക മാത്രമല്ല; പിന്നെയോ അവരുടെ ജന്മഭൂമിയുടെ പാരമ്പര്യ മഹാത്മ്യത്തെയും സംസ്ക്കാരസമ്പത്തിനെയും വ്രണപ്പെടുത്തുകകൂടിയാണു ചെയ്യുന്നതെന്നതു് ഒരു പരിതാപകരമായ പരമാർത്ഥം ആണ്. പൊതുവേ ലോകം സംസ്ക്കാരപരമായി അധഃപതിക്കയാണെന്നു തീർത്തു പറയാം. അതിനനുസരിച്ച് ജനങ്ങളുടെ വാസനയും മലീമസമായി തീർന്നിട്ടുണ്ടെന്നുള്ളതു നിർവ്വിവാദമാണ്. നൈസർഗ്ഗികമായ വ്യക്തിമാഹാത്മ്യം ഇല്ലാത്തവരുടെ വിളയാട്ടത്തിന്റെ ദുരന്ത സന്തതികളായ "പത്താം നമ്പർ" ചിത്രങ്ങളുടെ ബീഭത്സ വിളയാട്ടം നമ്മുടെ മാതൃഭൂമിയുടെ അന്തസ്സിനും ഭാസുരഭാവിക്കും ഹാനികരമായി തീർന്നിരിക്കുന്നു. വെറും പ്രായോഗികമായ ഒരു ദൃഷ്ടിലതെപ്പററി തന്നെ നോക്കാം. ഒരു കഥ. അതു ചിലപ്പോൾ വെറും നാലാം തരക്കാരായ ഒരു ജനസമൂഹത്തെ അതിരുവിട്ട് ആകർഷിച്ചെന്നിരിക്കും. കഥാവസ്തുവിന്റെ മാഹാത്മ്യമോ അഭിനയത്തിന്റെ വൈശിഷ്ട്യമോ മററു ഉപാധികളുടെ പ്രത്യേകതയോകൊണ്ടല്ല, ചില കഴമ്പില്ലാത്ത നേരമ്പോക്കുകൾ, അശ്ലീല പ്രകടനങ്ങൾ, കോമാളിത്തരങ്ങൾ ഇവകൊണ്ട് ചില കഥകൾ ജനസാമാന്യത്തിനു രുചിച്ചെന്നു വരും. കാണികൾ ആവേശത്തോടെ ഇരച്ചുകയറി എന്നും വരാം. അത്തരം സന്ദർഭങ്ങളിൽ സാധാരണ കമ്പനിക്കാർ എല്ലാം അനുവർത്തിക്കുന്ന ഒരു നയമാണ് ആ ചിത്രം തന്നെ ഒരു സുദീർഘകാലത്തേയ്ക്ക് യാതൊരു മാററവും കൂടാതെ നീട്ടിക്കൊണ്ടു പോവുക എന്നതു്. ധനാഗമത്തെ മാത്രം കരുതി അവർ അനുവർത്തിക്കുന്ന ഈ രീതി എത്രമാത്രം ദോഷകരമാണെന്ന് ആലോചിക്കുന്നവക്കറിയാം ചലച്ചിത്രകലയെ വാസ്തവത്തിൽ അവർ തല്ലിക്കൊല്ലുകയും മനുഷ്യസമുദായത്തിന്റെ സംസ്ക്കാരാഭിമാനങ്ങളുടെ നേക്ക് മണ്ണും കല്ലും വാരി എറിയുകയുമാണ് ചെയ്യുന്നതെന്നു സലജ്ജം സമ്മതിക്കേണ്ടിയിരിക്കുന്നു. കൽക്കത്താ, ബോംബേ, മുതലായ വിപുല നഗരങ്ങളിൽ ഈ ദുഷിച്ച രീതി സിനിമാലോകത്തിൽ സർവ്വസാധാരണമാണ്. ഒരേ കൂടാരത്തിൽ ഒരേ കഥ ഒരേ പ്രാവശ്യം തുടർച്ചയായി പ്രദർശിപ്പിക്കുന്നതു് പരസ്യത്തിനും പ്രചാരത്തിനും വേണ്ടിയാണെന്നുള്ള അവരുടെ സമാധാനം തികച്ചും ബാലിശമാണെന്നു മാത്രമല്ല കലാവബോധത്തിന്റെ കണിക തൊടാത്തതുമാണെന്നു പറയേണ്ടിയിരിക്കുന്നു.

"ബ്രാണ്ടിക്കുപ്പി"[Brandy Bottle] ഇതു് ഈയിടെ വെളിയിൽ വന്ന ഒരു ചിത്രത്തിന്റെ പേരാണ്. മധുവർജ്ജനപ്രസ്ഥാനത്തെ സഫലീകരിക്കുന്നതിനുദ്ദേശിച്ച് നിർമ്മിച്ചിരിക്കുന്ന ഒരു കഥയാണ് പ്രസ്തുതചിത്രത്തിന്റെ ജീവൻ. ചിത്രത്തിന്റെനാമകരണവിഷയത്തിൽപോലും വന്നുകൂടിയിരിക്കുന്ന അധഃപതനത്തിനിതിലധികം ഉദാഹരണം ആവശ്യമില്ല. ഇനി അതിന്റെ കഥാവസ്തുവിനെ പററി പറകയാണെങ്കിൽ പേരിന്റെ"ഉള്ളടക്ക"ത്തിൽ ഉപരിയൊന്നുമില്ലെന്നുള്ളതാണു വാസ്തവം. ഒട്ടുമിക്ക ഇന്ത്യൻചിത്രങ്ങളുടെ നാ

മവിഷയത്തിൽ ഈ ദോഷം ഇപ്പോൾ സർവ്വസാധാരണയായിത്തീർന്നിരിക്കുന്നു.

അതുപോലെ എല്ലാ ഇന്ത്യൻചിത്രങ്ങളുടെയും ഉത്ഭവം ഒന്നുകിൽ പൗരാണികകഥാബീജത്തിൽ നിന്നു്, അല്ലെങ്കിൽ സാമൂഹ്യപരിഷ്ക്കാരത്തിൽ നിന്നു് എന്നു കാണാം. ചിന്തകന്മാരായ പുരോഗമനകാംക്ഷികളിൽ ചിലർ ചോദിക്കുന്നതു് എന്തുകൊണ്ടു് നമ്മുടെ ഭാരതീയ ചലച്ചിത്രകഥാകാരന്മാർക്കു് വെറും പ്രകൃതിശക്തികളിൽ നിന്നു് ഒരു സ്വതന്ത്രകഥ സൃഷ്ടിച്ചുകൂടാ? എന്നാണു്. പരമാർത്ഥമാണു് ഇന്ത്യൻ സിനിമാ കഥാകാരന്മാരുടെ ഭാവനാശക്തി തീരെ ശുഷ്ക്കം തന്നെയാണു്. ഇന്ത്യയിൽ അങ്ങനെ സ്വതന്ത്രമായ മനോധർമ്മത്തിൽ നിന്നുണ്ടായ കല്പനാശക്തിയുടെ മാറ്റുരച്ചു നോക്കുന്ന ഒരൊററ ചിത്രകഥപോലും തങ്ങളുടെ അറിവിലെങ്ങും പെട്ടിട്ടില്ലാത്ത സിനിമാവ്യവസായികളുടെ പ്രാചുര്യമാണു് വാസ്തവത്തിൽ അനുകരണജീവികളായ ചിത്രകഥാകാരന്മാരുടെ വയററുപിഴപ്പിനു മാർഗ്ഗനിർദ്ദേശം ചെയ്യുകയും ഭാരതത്തിൻെറ സിനിമാപ്രസ്ഥാനശിശുവിൻെറ കഴുത്തിനു കത്തി വയ്ക്കുകയും ചെയ്യുന്നതെന്നു വ്യസനസമേതം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഇന്നത്തെ പതിവിതാണു്, നിർമ്മാണകൻ ഡയറക്ടർ, ആക്ടർ, ഈ മൂന്നു് ഭയങ്കരജീവികളും കൂടെ ഒരു കമ്പനി രൂപീകരിച്ചു് കഥ നിർമ്മിക്കുക. ഇന്ത്യയിലെ ഏതു മുത്തശ്ശിയുടെയും മടിശ്ശീലയിൽ സുലഭമായ ഒരു പുരാണകഥയോ ഏതു വിദ്യാർത്ഥിയുടെയും പൊക്കണത്തിൽ മടക്കി വച്ചിരിക്കുന്ന ഒരു ചരിത്രകഥയോ തപ്പിയെടുത്തു് അതിനെ സ്വന്ത മനോധർമ്മത്താൽ തേജോവധം ചെയ്തു് ഒരിമിറേറഷൻ സാധനപാഠത്തെ സൃഷ്ടിച്ചു് സ്ക്രീനിൽ പ്രദർശിപ്പിക്കുക. ഈ വക സൃഷ്ടികൾ എല്ലാം മിക്കവാറും ഒരച്ചിലിട്ടു വാർത്ത നിർജ്ജീവ സാധനങ്ങളാണെന്നു് ഏതൊരു മരമണ്ടനും കണ്ടു പിടിക്കുന്നതിനു കഷ്ടിച്ചു അഞ്ചോ പത്തോ മിനിററു മതിയാവും. നായകൻ, പഴയ ദുഷന്തൻെറയോ ശ്രീരാമൻെറയോ അർജ്ജുനൻെറയോ പരമ്പരാ സന്തതികൾ. നായികമാർ, സീത, പാർവ്വതി, രാധ, സാവിത്രി ഇവരുടെ കുഞ്ഞുമക്കൾ. എത്രകാലമായി നാം ഈ സീതമാരെയും അർജ്ജുനന്മാരെയും കണ്ടു കണ്ടു മുഷിഞ്ഞിട്ടു്. ഇങ്ങനെ പുരാണനായികാനായകന്മാരുടെ മൃതശരീരങ്ങളിൽ പുതിയ പുതിയ വേഷവിധാനങ്ങൾ വച്ചുകെട്ടി പ്രേതനാട്യം അഭിനയിപ്പിക്കുന്നതു നമ്മുടെ ചലച്ചിത്ര പ്രവർത്തകന്മാരുടെ തൊഴിലും, ആ പേക്കൂത്തുകൾ കണ്ടു് ശതവർഷങ്ങൾക്കെന്നല്ല യുഗങ്ങൾക്കുതന്നെ അപ്പുറത്തേയ്ക്കു് ഓടുക പ്രേക്ഷകന്മാരായ പൊതുജനങ്ങളുടെ വിനോദവും ആയി തീർന്നിരിക്കയാണു്. ഇപ്പോൾ ചില പുതിയ പരിഷ്ക്കാരങ്ങൾ വരുത്തി കാണുന്നു. നൃത്തം, കുടി, പുകവലി, സദിരു്, ഇവയാണു് അവ. ഈ വക ഉപാധികൾ കൂട്ടി ഇണക്കി സൃഷ്ടിച്ചുവിടുന്ന ചിത്രങ്ങൾ കാണുന്ന പ്രേക്ഷകലോകം യഥാർത്ഥത്തിൽ മാനസികവും ആദ്ധ്യാത്മികവും സാംസ്ക്കാരികവുമായ ഒരു വലിയ അധഃപതന പ്രവാഹത്തിൽപെട്ടു പോവുകയാണു ചെയ്യുന്നതെന്നു് അവർ അറിയുന്നില്ലായിരിക്കാം. ഇതെല്ലാം സന്തോഷപര്യവസായികളായ കഥകളുടെ കഥകൾ! ഇനി ശോകാന്തങ്ങളായകഥകളെപ്പററി പറയുകയാണെങ്കിലൊ അതിതിലും ലജ്ജാവഹം. ഒന്നു ചിരിപ്പിക്കുന്നതിനു് ഇത്രമാത്രം വൈകൃതങ്ങൾ വരുത്തി ക്കൂട്ടുന്ന കൂട്ടർക്കു് വെറുതെ ഇരിക്കുന്നവരെക്കൊണ്ടു് ഒന്നു കരയിപ്പിക്കണമെങ്കിൽ എത്രമാത്രം സാഹസ കൃത്യങ്ങൾ പ്രവർത്തിക്കേണ്ടിവരുമെന്നു് ഊഹിക്കയാണുത്തമം. പൊതുവെ ഇന്ത്യൻ ചിത്രങ്ങളിൽ സ്വാഭാവികതയുടെ അഭാവവും ഒട്ടും കുറവല്ല.

അടുത്തകാലത്തെ അല്ല, ഭാരതീയ ചലച്ചിത്രചരിത്രത്തിൽതന്നെ ഒന്നാം സ്ഥാനത്തു നിൽക്കുന്ന ഒരു ചിത്രമാണു് "അച്യുതകന്യ" ആ 'അച്യുതകന്യ'യിലെ കലപോലും "അച്യുത"മല്ല, മലിമസമോ അപൂർണ്ണമോ ആണെന്നാണു് വിദഗ്ദ്ധന്മാരുടെ അഭിപ്രായം. അതിലെ കഥയ്ക്കുതന്നെ സ്വാഭാവികത തീരെ കുറയും. കഥയിലെ സംഭവഗതികളുടെ സന്ദർഭങ്ങൾതന്നെ തീരെ അപ്രകൃതങ്ങൾ ആയിരിക്കുന്നു. അതിനുള്ള വൈഷ്യം ശ്രീമതി ദേവികാറാണിയുടെ വാസനാ വിലാസത്തിൻെറ ചിലഹൃദയാവർജ്ജകങ്ങളായ പ്രസ്ഫുരണങ്ങൾ മാത്രമാണു്. മറെറാരു പ്രാധാന്യം മനുഷ്യഹൃദയത്തെ വശീകരിക്കുന്നതിനു പര്യാപ്തങ്ങളായ പ്രണയപ്രകടനം, മുഷ്ടിയുദ്ധം, സംഗീതം, നടനം, ശോകപ്രകടനം മുതലായ പല ഉപാധികളും ആ ചിത്രത്തിൽ ആദ്യന്തം അന്തർഭവിച്ചിരിക്കുന്നു എന്നതാണു്. എന്നാൽ മാനുഷികമായ ആ മൗലിക പ്രചോദനം നാം അച്യുത കന്യയിൽ കാണുന്നില്ല. ഏററവും ഉൽകൃഷ്ടമായ അധഃകൃതോദ്ധാരണത്തെ പുരസ്ക്കരിച്ചും പരിഷ്ക്കരിച്ചും നിർമ്മിച്ചിട്ടുള്ള ഒരാധുനിക ചിത്രമാണു് അച്യുതകന്യ. പൗരാണികകഥകളെ ഉപജീവിച്ചുള്ള ചിത്രങ്ങളിൽ പോലും ആദ്ധ്യാത്മികവും സാംസ്ക്കാരികവുമായ കലാവൈശിഷ്ട്യം വേണ്ടത്ര പരിപാലിച്ചിട്ടുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

കലാപരമോ ആദർശാത്മകമോ പ്രവാചകപരമോ സംസ്കാരാത്മകമോ ആയ അത്യുൽകൃഷ്ടങ്ങളായ ജീവിതധർമ്മങ്ങളുടെ നിർവ്വഹണകൃത്യം ഭാരതീയ സിനിമാലോകത്തെ സംബന്ധിച്ചിടത്തോളം തൃപ്തികരമായ ഒരവസ്ഥയിലല്ല സ്ഥിതിചെയ്യുന്നതെന്നു തീർത്തു പറയാം. അതുപോലെതന്നെ സർവ്വപ്രധാനമായ ഒരു സംഗതി ആണു് നമ്മുടെ ചിത്രപ്രവർത്തകന്മാരുടെ സമയത്തെപ്പററിയുള്ള അജ്ഞത; സമയക്ളുപ്തി വ്യാവസായികതത്വത്തിൽ മുന്നോട്ടു പോകുന്ന ഇന്നത്തെ ലോകത്തിനു് ഒഴിച്ചുവയ്പാൻ പാടില്ലെന്നുള്ള വാസ്തവം ചിത്രപ്രവർത്തകന്മാർ വിസ്മരിച്ചുകളയുന്നു. ശോകാന്തമായാലും ശുഭപര്യവസായി ആയാലും യാതൊരു കഥയും ക്രമത്തിലധികം വലിച്ചുനീട്ടി പ്രേക്ഷകരെ മുഷിപ്പിക്കരുതു്. ഈ തെററിൽനിന്നുള്ള പരമോദാഹരണമാണു് ന്യൂ തീയറേറഴ്സ് വക ദുഷ്മാൻ (Dushman) എന്ന ചിത്രം. ഒരു ദേശത്തിൻെറ പ്രത്യേകമായ കാലദേശാവസ്ഥകൾക്കും ജീവിതരീതിക്കും സംസ്കാരത്തിനും അനുസരിച്ച സ്വാഭാവികത ഇല്ലാത്ത ഒരു ചിത്രം തീർച്ചയായും കലാപരമായ പരാജയത്തിൻെറ മകുടം വച്ച ദയനീയോദാഹരണമാണെന്നു സധൈര്യം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

ഈ ലേഖനത്തിൽ അഭിനയവൃത്തി സ്വീകരിച്ചിരിക്കുന്നവരും ചിത്രനിയന്ത്രണം മുതലായ ഗൗരവതരമായ ഇതരകൃത്യങ്ങൾ നടത്തുന്നവരും ആയ ചലച്ചിത്രജീവികളെപ്പററി പരാമർശിക്കുന്നില്ല. ഇന്ത്യാക്കാരായ സിനിമാപ്രവർത്തകരോടു് ഒരപേക്ഷയുണ്ടു്. അതായതു് അവർ ആദ്ധ്യാത്മിക ഭാരതത്തിൻെറ പൗരാണികസംസ്ക്കാരത്തെ അധഃപതിപ്പിക്കയോ പൗരാണികഭാരതത്തിൻെറ സാമൂഹ്യവും സാംസ്ക്കാരികവുമായ കലാസമ്പത്തിനെ അന്യാധീനപ്പെടുത്തുകയോ ചെയ്യരുതെന്നു മാത്രം.

ഇന്ത്യയിൽ കഥാവസ്തു തെരഞ്ഞെടുക്കുന്ന വിഷയത്തിലുള്ള അനവധാനതയെപ്പററി ചിലതു പറഞ്ഞുവല്ലോ. എന്നാൽ ഹോളിവുഡ്ഡു് മുതലായ വൈദേശിക സിനിമാകേന്ദ്രങ്ങളിൽ ഈ വിഷയ

ത്തിൽ തൽപ്രവത്തകന്മാക്കുള്ള നിർബന്ധം വളരെ ശക്തിമത്താണ്. സാഹിത്യം, സംസ്ക്കാരം, കല, സാമൂഹ്യജീവിതരീതി ഈ നാലുപാധികൾ അവർ നിഷ്ക്കർഷയോടും വ്യക്തമായും പരിപാലിക്കും. ലോകത്തിലുള്ള വിഭിന്നവർഗ്ഗക്കാരുടെ ഇടയിൽ വിഭിന്ന ഭാഷകളിൽ ഉള്ള വിഭിന്ന സാഹിത്യങ്ങളും അവർ നല്ലവണ്ണം പഠിച്ചിരിക്കും. പതിനഞ്ചാം നൂററാണ്ടിലെ ഒരു കഥ ഇരുപതാം നൂററാണ്ടിന്റെ ചായവും തേച്ച് ഒരിക്കലും അവർ പ്രദശിപ്പിക്കാറില്ല. ഇന്ത്യൻ ചിത്രങ്ങളിൽ കൽക്കത്തായിലും ബോംബെയിലും ഉള്ള തെരുവീഥികളിലും പാക്കുകളിലും കൂടെ ദേവേന്ദ്രനും ദുവ്വാസാവും മററും സഞ്ചരിക്കുന്നതു കാണുമ്പോൾ യഥാത്ഥ കലാപ്രണയിയുടെ ഹൃദയം നീറാതിരിക്കുമോ?

എന്നാൽ ഹോളിവുഡ്ഡിലെ ഒരൊററ ചിത്രത്തിനുപോലും ഈ വക അനൗചിത്യദോഷത്തിന്റെ കണികപോലും തീണ്ടിയിരിക്കയില്ല. എഴുത്തുകാർ, അഭിനയക്കാർ, നിയന്ത്രുകന്മാർ ഇവക്കെല്ലാം അവരവരുടെ തൊഴിലുകളിൽ ശരിയായ ജ്ഞാനവും സാമത്ഥ്യവും ശിക്ഷണബോധവും ഉണ്ടായിരിക്കണം. ഒരു പുതിയ ചിത്രം നിമ്മിക്കുന്നതിനുമുമ്പായി ഹോളിവുഡ്ഡ് മുതലായ വിദഗ്ദ്ധകേന്ദ്രങ്ങളിൽ ചെയ്യാറുള്ളതു്, അതിവിദഗ്ദ്ധനായ ഒരാളെ ആ കഥ ഏതു ദിക്കിൽ നടന്നതായി സൂചിപ്പിക്കുന്നോ ആ ദിക്കിലയച്ച് അവിടത്തെ സകലസംഗതികളും വിശദമായി അറിയുക എന്നതാണ്.

ഇന്ത്യൻ ചലച്ചിത്ര പ്രവത്തകന്മാർ അവരുടെ പ്രസ്ഥാനത്തിൽ അഭിനവങ്ങളും സമുചിതങ്ങളും ആയ പരിവത്തനങ്ങൾ കൈക്കൊള്ളേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. വളരെ കാലമായി ഭാരതീയ സിനിമാലോകം പഴമയുടെ പുഴുക്കത്തിൽ വയററുപിഴപ്പു തേടുകമാത്രമായിരുന്നു. വളരെ നാളായി അവർനമ്മുടെ മാതൃഭൂമിയെ ആവതും അധഃപതിപ്പിക്കുക ആയിരുന്നു. ഇനിയും ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടുതേണ്ട സിനിമാ പ്രസ്ഥാനത്തെ അവർ കാലത്തിന്റെ ചുഴലിയിൽ ഇട്ടു നട്ടം തിരിക്കയാണെങ്കിൽ ഇന്ത്യയിലെ സാമാന്യലോകംപോലും പ്രക്ഷോഭിക്കുന്ന പതനം ആസന്നമായിരിക്കുന്നു. അതിനാൽ നമ്മുടെ ചലച്ചിത്രപ്രവത്തകന്മാർ ഭാരതീയ ജീവിതരീതിയുടെ സാംസ്ക്കാരികവും കലാപരവുമായ സുന്ദരവശങ്ങളെ പരിപുഷ്ടമാക്കുന്നതിനു് ശാസ്ത്രീയമായി പരിശ്രമിക്കുക.

— —:— —

(൧൦–ാം വശത്തുനിന്നും തുടച്ച്)

മുഷിവു തോന്നി മററു വല്ല വിഷയവും എടുത്തിട്ടാലും കവി ആ പ്രസംഗത്തിനു് വിരാമം ഇടുകയില്ല. വല്ല വഴിക്കും നടക്കാൻ പോകണമെങ്കിൽ ഒരു യുവകവിയെ കൂട്ടുപിടിച്ചാൽ ബഹുസുഖമായി. കവിതയെ സംബന്ധിച്ച് നിങ്ങൾ വല്ലതും ഒന്നു് ആരംഭിക്കണം. യാത്ര അവസാനിക്കുന്നതു വരെ ഗദ്യപദ്യസമ്മിശ്രമായ ഒരു പ്രഭാഷണം കൊണ്ടു് നിങ്ങളെ രസിപ്പിക്കും. അല്ലെങ്കിൽ മുഷിപ്പിക്കും. യാത്രാക്ലേശം അറികയുമില്ല.

കാമുകൻറ കാര്യവും ഇപ്രകാരം തന്നെ. എവിടയോ ഇരിക്കുന്ന ഒരു യുവതിയെക്കുറിച്ചു മാത്രമാണ് അയാളുടെ സവ്വ ചിന്തയും. വല്ലവരും ഒരു സൂചന ഇട്ടുകൊടുത്താൽ മതി; ആ പെണ്ണിന്റെ ഗുണഗണങ്ങൾ വർണ്ണിച്ച് അയാൾ പ്രസംഗിച്ചുകൊള്ളും. സായാഹ്നസവാരിക്കു കൊണ്ടുപോകുവാൻ അയാളും ഒരു നല്ല കൂട്ടുകാരനാണ്. കവിയുടെ കൃതികളെ അല്പം ഒന്നു പുകഴ്ത്തുക. കാമുകന്റെ പ്രേയസിയെ അല്പം പ്രശംസിക്കുക. ഇരുവരും ആനന്ദസമുദ്രത്തിൽ ആറാടിക്കളിക്കുന്നതു് അപ്പോൾ കാണാം!

ലോകത്തിലില്ലാത്തതെല്ലാം സങ്കല്പശക്തികൊണ്ടു് സൃഷ്ടിക്കുന്ന വിദ്യയിലാണ് കവിയ്ക്കും കാമുകനും ചിത്തഭ്രമക്കാരനോടു സാദൃശ്യമുള്ളതെന്നു് മേൽപറഞ്ഞിട്ടുണ്ടല്ലോ. ഭ്രാന്തന്റെ ദൃഷ്ടിയിൽ വഴിയ്ക്കു് കിടക്കുന്ന വാഴനാരു കാളസപ്പമാണ്, നദിയിൽകൂടി ഒഴുകുന്ന പച്ചവെള്ളം ഉരുക്കിയൊഴിച്ച വെള്ളിയാണ്. പൂണ്ണചന്ദ്രൻ വറുത്ത വലിയ പപ്പടകം. അവൻ തന്നെത്തന്നെയും മററുള്ളവരെയുംരാജാവായും മന്ത്രിയായും, മൃഗമായും,മത്സ്യമായും മററും സങ്കല്പിക്കുന്നു. കരിപോലെ കറുത്ത മൺചട്ടി അവനു പൊൻകിണ്ണമാണ്.

കവിയൊ? ഒരു കീറത്തലയിണയോ പഴമുറമോ, ഉണക്കിലയോ വല്ലതും ഒന്നു കൊട്ടത്താൽ മതി. അതിനകത്തുനിന്നും എത്ര ഗംഭീരമായ കവിതയാണ് ഇറങ്ങിവരുന്നതു്. കീറിപ്പറിഞ്ഞു് മുട്ടയും കയറി, നാറുന്ന ആ പഞ്ഞിക്കെട്ടിനെ അയാൾ വാനോളം വാഴ്ത്തും. അതിൽനിന്നും നെട്ടുകൻ ഗുണപാഠങ്ങൾ അഴിച്ചുവിട്ടും. ആക്കും വേണ്ടാതെ ഉണങ്ങിക്കരിഞ്ഞു കിടന്ന പൂവിനെ രാജ്ഞിയാക്കും. അതിന്റെ കുടുംബപാരമ്പര്യം വർണ്ണിക്കും. തുലാക്കോളുകൊണ്ടു ആകാശത്തെ നീലപ്പട്ടുകൊണ്ടു നിമ്മിതമായ മേൽക്കട്ടിയാക്കും. ചന്ദ്രനെയും നക്ഷത്രങ്ങളെയും വൈദ്യുതദീപങ്ങളാക്കും. ഈ വേലത്തരങ്ങൾ കണ്ടു രസിക്കാൻ കവി ഹൃദയമുള്ളവക്കേ സാധിക്കുവത്രേ! എല്ലാവരും അയാളെപ്പോലെ മാനസിക രോഗികളാകണം.

കാമുകന്റെ കഥ ഇതിൽ കഷ്ടമാണെന്നെ പറയുവാനുള്ളു. സാധാരണക്കാരാരും നോക്കാത്ത ഒരു വിരൂപി, ചെറുപ്പക്കാരാരും നോക്കാത്ത ഒരു വിരൂപി ചെറുപ്പക്കാരത്തിയുണ്ടെന്നിരിക്കട്ടെ. അവൾക്കൊരുകാമുകനുണ്ടെങ്കിൽ അവൾ മേനക, രംഭ, തിലോത്തമ എന്നിവരുക്കുല്യം സുന്ദരിയായി. ആ മനുഷ്യന്റെ കണ്ണെടുത്തു വച്ച് നാംകൂടി നോക്കണം. ചെമ്പിച്ച മൊട്ടസൂചിപോലെ നിൽക്കുന്ന അവളുടെ മുടി അയാൾ നോക്കുമ്പോൾ ഇന്ദ്രനീലമായി. വെള്ളയ്ക്കാപോലെയുരുണ്ട കോങ്കണ്ണ് അയാൾക്കു് താമരദളംപോലെയൊ, സ്ഫടിക കുപ്പിയിലിട്ട പരൽമീൻപോലെയൊ മനോഹരം. അവളുടെ പുഴുപ്പല്ലൊക്കെ മുത്തുകൾ. കറുത്തു തടിച്ച ചുണ്ടുകൾ പവിഴവുമായി. നോക്കുന്നിടത്തെല്ലാം അവൾ. കാണുന്നതെല്ലാം ആദേവകന്യകയെ. പക്ഷെ നാം നോക്കിയാൽ ഈ സൌന്ദയ്യധോരണിയൊന്നും കാണുകയുമില്ല. ഇതൊക്കെ ചിത്തഭ്രമത്തിന്റെ ലക്ഷണങ്ങളല്ലേ? മനോരാജ്യത്തിൽ കോട്ടകൾകെട്ടി സംതൃപ്തിയടയുന്നവരാണ് കവികളും കാമുകന്മാരും. ഒരുവൻ കവിതയുടെ സ്വാരസ്യമോത്തു് ഞെളിയുന്നു. മറെറയാൾ സ്വപ്രേയസിയുമായി മനോരാജ്യത്തിൽ സ്വച്ഛന്ദമായി വിഹരിക്കുന്നു. മധുവിധുവിന്റെ ദിനങ്ങളോത്തു് മനപ്പാലുകുടിക്കുന്നു. കിറുക്കന്റെയുംവിഹാരം മനോരാജ്യത്തിൽ തന്നെ. താനെഴുതാനിരിക്കുന്ന കവിതയുടെ ആസ്വാദ്യതയോത്തു് ചാരുകസേരയിൽ കിടന്നു് ആരും കാണാതെ ആകാശത്തേക്കു നോക്കി പുഞ്ചിരിതൂകുന്ന കവിയും, സ്വപ്രേയസിയുമായിഭാവിയിൽചെയ്യാനിരിക്കുന്ന സൈ്വരസല്ലാപങ്ങളോത്തു് സംതൃപ്തിയടയുന്ന കാമുകനും വെറും കിറുക്കന്മാരാണെന്നു് 'യാഥാത്ഥ്യ'ത്തിലേക്കു കുതിച്ചു ചാടുന്ന ആധുനികലോകം വിധിക്കുന്നെങ്കിൽ അതിശയിപ്പാനുണ്ടോ?

ഭ്രാന്തനെന്ന് എല്ലാവരും മുദ്രയടിച്ചിട്ടുള്ള ഒരു മനുഷ്യൻ ഈയിടെ പറയുന്നതായി കേട്ടു. "ലോകത്തിൽ എല്ലാവക്കും ഭ്രാന്താണു്" എന്നു്. ഓരോ വ്യക്തിയേയും സൂക്ഷ്മമായി പരിശോധിച്ചാൽഅയാൾ പറഞ്ഞതു് പരമാത്ഥമാണെന്നു് ബോദ്ധ്യമാകും. ഓരോ തരം മോണോമാനിയാക്സ് ആണു് ഓരോരുത്തരും. കവിയേപ്പോലെതന്നെ ഭ്രാന്തനും ചിലപ്പോൾ ഒരു നല്ല തത്വചിന്തകനാണ്. പക്ഷേ അയാളെ ഭ്രാന്തനെന്നു് നേരത്തെ മുദ്രയടിച്ചിരിക്കുന്നതുകൊണ്ടു് അയാളുടെ ജല്പനങ്ങൾ ആരും വകവയ്ക്കുന്നില്ലെന്നുമാത്രം.

# വേലക്കലി.

(കിളിമാനൂർ, എൻ. കേശവൻ)

മൂടൽമഞ്ഞായിട്ടുന്നൊരാടയാപാദചൂഡം
മൂടിനീ മാനം മറച്ചെന്തിങ്ങേ! ശയിക്കുന്നു?
അർക്കനാം മുതലാളിനായകൻ 'കരാവലി,
ഊക്കോടേ പതിപ്പിപ്പൂനിന്റെമേൽ സർവ്വംസഹേ!
മാരിക്കാറൊളിചേരും നിന്മഞ്ഞിൻപുടവയെ
മാരുതചോരൻവന്നു മോഷണംചെയ്തീടുന്നു.
പാടത്തിൽപണിചെയ്‌വാൻ പാവങ്ങൾപോയീടുന്നു
പാടവംപരമുണ്ടു പാടുവാനവർക്കെല്ലാം.
ഒട്ടിയോരുദരത്തിൽ മുട്ടോളമെത്തുംകൂറ-
പ്പട്ടിണിക്കാക്കുണ്ടല്ലോപാഴ്ചെളിസമ്പാദിക്കാൻ
മഞ്ചത്തിൽവിപഞ്ചിക തൂവിടുംഗാനാമൃതം
പഞ്ചതയെന്യേ ധനിയാസ്വാദിച്ചുറങ്ങവേ,
ഭക്ഷണംകഴിച്ചുററ ഭാമിനിയോടുംചേർന്ന-
ങ്ങക്ഷീണമുദ്യോഗസ്ഥൻസ്വൈരസല്ലാപംചെയ്‌കേ
ഉച്ചസ്ഥൻമരീചിമാൻ ചണ്ഡമാംകരങ്ങളാൽ
സ്വച്ഛന്ദംഭുവനത്തിന്നാതപമേററീടവേ,
നാല്ക്കാലിവൃന്ദം,മേഞ്ഞും, ശീതളതരുച്ഛായ
നോക്കിയും,കിടാക്കളെ നക്കിയും,ശമിക്കവേ,
പാവങ്ങൾ-പരരക്ഷാതല്പരർ-സ്വാർത്ഥത്യാഗ-
ജീവികൾ-കൂലിക്കാരീനാട്ടിന്റെനട്ടെല്ലുകൾ
ക്ഷിതിയാം ശരീരത്തിന്നായാസം വരുത്തുന്ന
രുധിരധമനികൾ-താന്തരായ്പണി ചെയ്‌വൂ!
സോദരർവേലക്കാരേ!യിന്നഹൊ! ദിവാനിശം
സോത്സാഹം പണിചെയ്കിൽ നാൾക്കുനാൾ സുഖിച്ചീടാം.
മാനമാംമുകുരത്തിൽ കണ്ടിടുംമേഘച്ഛായ
മന്നിലെക്കൂലിക്കാർതൻ നിശ്വാസനിഴലല്ലോ.

II

കൂലിയും ലഭിയാതെ വേലക്കാർപോയീടുന്നു
കൂട്ടുകൾനോക്കിപ്പായും പൈങ്കിളിക്കൂട്ടംപോലെ
താന്തരാണവരെല്ലാമെങ്കിലുംതോഷാധിക്യ-
സ്വാന്തരായ്ഗമിക്കുന്നു പൈദാഹപരവശർ.
കാണ്മവിൻകൺമഞ്ചിക്കുമിക്കാഴ്ച കഷ്ടം കഷ്ടം!
കണ്ണിണേമടങ്ങുനീയെൻകരൾ വിറയ്ക്കുന്നു!
ഒട്ടിയ വയറോടും മ്ലാനമാംമുഖത്തോടും
ഒട്ടൊട്ടുമങ്ങിത്താഴ്ന്ന പൂട്ടിയനേത്രത്തോടും
പൈദാരഹക്ഷസ്സുറ്റിച്ചോരതീർത്തുള്ളതാകും
പാദപാണികളോടും വിസ്തൃതവക്ഷസ്സോടും
ശാഖികൾപോലെവാടി വീണിതാ!വംശംകെട്ടു
ശായിതർകാണ്മാനുണ്ടു-വേലക്കാർ-മാടന്തോറും.
ആടൽകൂടാതെ വിട്ടത്തന്ധകാരമാമാട-
യാപാദചൂഡംമൂടിസ്സന്ധ്യയാൾ താലോലിപ്പൂ!





മൈസൂറിലെ ഗംഭീരങ്ങളായ പബ്ളിക്കാഫീസുകൾ.

# എഴുന്നള്ളത്ത്

(മുത്തൂർ രാഘവൻ നായർ)

കൈകൂപ്പി വീണ്ടും വീണ്ടും കീർത്തനം ചെയ്യട്ടേ ഞാൻ
കൈരളിയ്ക്കൊരാരോമൽപ്പൊന്നുഷസ്സുണരുന്നു.
ദേവിതൻ ചുണ്ടിൽത്തഞ്ചുംപുഞ്ചിരി പൂവാശതൻ
തുവദനത്തിൽ രാഗസൌഭഗം പുരട്ടുന്നു
തുവേണ്ട ഗീതാമൃതം പിഞ്ചുതത്തകൾ മേലാൽ
ഈവസന്തത്തെക്കളകണ്ഠങ്ങൾ വാഴ്ത്തിക്കൊള്ളും
ആനന്ദമുണ്ണാമിനിയാവോമെന്നോർത്താവാം,
ആമന്ദം ചിരിക്കുന്നു കോമളത്തണ്ടാരുകൾ.
ഭാസുരതരമാമിബ്ഭാവുകോദയംകൊണ്ടു
"ഭാഷതൻമായാമയമാലിന്യം നശിക്കട്ടെ.
കലിതോൽസാഹം കാത്തുകാത്തിരുന്നീടും യുവ-
കവിതാഭക്തർക്കൊരു സൽപഥം തെളിയട്ടേ!
പൂന്തെന്നലാകുംതേരിലേറി നീ മലയാള-
പ്പൂന്തോപ്പിലേയ്ക്കൻ ഭദ്രേ!വേഗമൊന്നെഴുന്നള്ളു!
ഉത്തുംഗഹർഷംവീശും താവകഭവ്യാഗമം
നിത്യവും പ്രതീക്ഷിക്കുന്നുണ്ടെത്രയോ ഹൃദയങ്ങൾ.
താമരമൊട്ടാൽ നിന്നെപ്പൊയ്കകൾപൂജിക്കുന്നു;
വാർമുളങ്കുഴലൂതി മാരുതൻ കീർത്തിക്കുന്നു;
മഞ്ജുപുഞ്ചിരിതൂവി സ്വാഗതം മൊഴിയുന്നു
മഞ്ഞുതുള്ളികൾ മാലചാർത്തിനമുല്ലപ്പൂക്കൾ
വെൽകനീ ഗീതാസാന്ദ്രപീയൂഷപ്രവാഹമേ!
വെൽക നീ തത്വജ്ഞാന വിജ്ഞാനപ്രഭാവമേ!
വെൽകനീ സമാദര്‍സൌഭഗ പ്രകർഷമേ!
വെൽകനീ മലയാളമാനസപ്രഹർഷമേ!



# ഈശ്വരൻ ലോകത്തിൽ ഉടനെ അവതരിക്കുമോ?

## ഇന്നത്തെ അസ്വാസ്ഥതയ്ക്കു എന്താണു കാരണം?



(ശാസ്ത്രി മഹോപാദ്ധ്യായ കെ. എസ്സ്. നീലകണ്ഠനുണ്ണി)

ഈ ലോകം ഇന്നു യുദ്ധഭീതി നിമിത്തം പരിഭ്രാന്തമായിട്ടാണിരിക്കുന്നതു്. വർത്തമാനകാലം ആകപ്പാടെ അന്ധകാരാവൃതമായി കാണപ്പെടുന്നു, ഇന്നത്തെ ഈ ഇരുൾ നീങ്ങി പ്രകാശം വരുമോ എന്നു സർവ്വലോകരും പൂർവ്വാഭിമുഖ്യമായി നോക്കിപ്പാർക്കുന്നു. എന്തെന്നാൽ പല പ്രാവശ്യവും ജ്ഞാനസൂര്യൻ കിഴക്കു ദിക്കിലാണല്ലോ ഉദിച്ചിട്ടുള്ളതു്. ലോകത്തിൽ പരിഷ്കാരവും സമാധാനവും നിൽക്കണമെങ്കിൽ തീർച്ചയായും ഐശ്വരമായ ഒരു ശക്തി ഉദയം ചെയ്യേണ്ടിയിരിക്കുന്നു. അതിനുള്ള കാലം അതിക്രാന്തമായിട്ടുണ്ടു്.

അഹിംസാധർമ്മത്തെ ഉപദേശിക്കുന്ന മഹാത്മാക്കൾ തന്നെയാണു് ഈ ലോകത്തെ രക്ഷിക്കുന്നതിനായി അവതരിച്ച അവതാരപുരുഷന്മാർ. ഇതാണു ലോകത്തിന്റെ ഇന്നത്തെ വിശ്വാസം. ലോകത്തെ നന്മയിലേക്കു നയിക്കുന്നതിനു് അഹിംസാധർമ്മത്തിനെ ശക്തിയുള്ളു എന്നാണു നമ്മുടെ നിശ്ചയം. അഹിംസ ലോകത്തിൽ എല്ലായിടവും വ്യാപിക്കണം. ജീവികളിൽ സമത്വവും സഹോദര്യവുമുണ്ടായാൽ ലോകം സുഖസമ്പൂർണ്ണമായി.

ഭൂലോകത്തിൽ ഒരേ ശീതോഷ്ണാവസ്ഥയിൽ ഇരിക്കുന്ന ജനങ്ങൾ മാത്രം ഒന്നു ചേർന്നു "നാമെല്ലാം സഹോദരങ്ങൾ". എന്നു ഭാവിച്ചു ജീവിക്കുന്നു. മററു ദേശങ്ങളിൽ വസിക്കുന്നവരും ഈശ്വരസൃഷ്ടിയിൽ പെട്ടവരല്ലേ. അവരേയും സഹോദരബുദ്ധിയോടുകൂടി വീക്ഷിക്കേണ്ടതല്ലേ, അങ്ങനെ ചെയ്യാത്തതെന്തു കൊണ്ടു്?

നിറം, ജാതി, മതം എന്ന അതിരുകൾ നിശ്ചയിച്ചു് അവയിൽ ഉൾപ്പെട്ടവർ മാത്രം സഹോദരഭാവത്തോടുകൂടി വർത്തിക്കുക എന്ന നീചമനസ്ഥിതി ലോകത്തിനുണ്ടാവാൻ കാരണമെന്തു്? ആദികാലത്തിൽ ബുദ്ധദേവൻ ഉപദേശിച്ച വിശിഷ്ടവചനങ്ങൾ മനുഷ്യമനസ്സിൽ നിന്നു തീരെ പൊയ്പ്പോയോ.

ജീവാത്മാക്കളെല്ലാം ഒരേ പരമാത്മാവിൽ ഐക്യം പ്രാപിക്കുന്നു എന്നുള്ള ക്രിസ്തുദേവന്റെ ഉപദേശം എവിടെ പോയി. ഏതാദൃശോപദേശം വിസ്മൃതിയിൽ ആണ്ടുപോയതുകൊണ്ടു തന്നെയാണു് ലോകത്തിൽ ഇന്നു കാണുന്ന സങ്കുചിതമനസ്ഥിതിയുണ്ടായതു്.

നാൾ ചെല്ലുംതോറും നന്മ പാതാളത്തിലേക്കു താഴ്ന്നുകൊണ്ടേയിരിക്കുന്നു. പാശ്ചാത്യർ ഇന്നും മൃഗപ്രകൃതിയെ വീണ്ടെടുക്കുന്നതിനായി പാടുപെടുകയാണു് എന്നു് ജ്ഞാനിയായ ഹെർബർട്ടു് സ്പെൻസർ പറഞ്ഞിട്ടുള്ളതു് എത്രയോ വാസ്തവമായിരിക്കുന്നു. ലോകത്തിൽ പലയിടങ്ങളിലും ഇന്നു പിളർപ്പുകൾ ഉണ്ടാകുന്നുണ്ടു്. പല സ്ഥലങ്ങളും രക്തക്കളങ്ങളായും തീർന്നിരിക്കുന്നു. ഇതിനുള്ള മുഖ്യകാരണമെന്തു്. ലോകരെല്ലാം ഒരേകുലത്തിൽ ജനിച്ചവരെന്നുള്ള മനോഭാവമുണ്ടാകായ്ക തന്നെയല്ലേ.

ലോകത്തിൽ എല്ലായിടങ്ങളിലും വിദ്യാലയങ്ങളും സർവ്വകലാശാലകളും സന്മാർഗ്ഗപോഷണ സമിതികളുമുണ്ടു്. അവയ്ക്കൊരു കുറവുമില്ല. ഏതാദൃശസ്ഥാപനങ്ങൾ വഴിയായി ബാലന്മാരും യുവാക്കന്മാരും പദാർത്ഥജ്ഞാനം സമ്പാദിക്കുന്നതുമുണ്ടു്. ഗവേഷണപരമായ മാർഗ്ഗത്തിൽ കൂടി മേൽപറയപ്പെട്ട ജ്ഞാനം അഭിവൃദ്ധമാക്കുന്നതിനു് ഓരോ നാട്ടുകാർ ഉത്സാഹിക്കാതേയും ഇരിക്കുന്നില്ല. പക്ഷെ ആത്മജ്ഞാനമുണ്ടാകത്തക്ക യാതൊരു വിദ്യാഭ്യാസവും ഇന്നില്ല. ഈ ലോകത്തിൽ സർവ്വജീവജാലങ്ങളും സുഖമായി ജീവിതം കഴിച്ചുകൂട്ടണമെന്നുള്ള വിചാരം ഓരോരുത്തരുടേയും മനസ്സിൽ ഉണ്ടാകണം. അതിനുതകുന്ന വിദ്യാഭ്യാസമാണു നമുക്കിന്നാവശ്യം. എന്നാൽ മാത്രമേ സ്നേഹം, ദയ, അനുതാപം മുതലായവ മനുഷ്യ മനസ്സിനുണ്ടാകയുള്ളു.

ബുദ്ധഭഗവാൻ ലോകത്തോടെന്താണുപദേശിച്ചതു്. "ഈ ലോകത്തിലുള്ള സർവ്വജീവജാലങ്ങളോടും ദയ കാണിക്കണം; ആരേയും ഹിംസിക്കരുതു്" എന്നല്ലേ. പത്തു കുട്ടികളെ പെററുവളർത്തിയ ഒരു മാതാവിന്റെ ഒൻപതുമക്കളും കാലധർമ്മം പ്രാപിച്ചു. പത്താമത്തെ ഒരു കുട്ടി മാത്രമാണു് ജീവനോടുകൂടിയിരിക്കുന്നതു്. അതുതന്നെ ദൈവം അവൾക്കു കൊടുത്ത തുലയററ ധനം. അങ്ങിനെയുള്ള കുട്ടിയോടു് മാതാവിനു് എത്രമാത്രം സ്നേഹവും വാത്സല്യവും കാണുമോ അതേവിധം പ്രാണികളോടു വാത്സല്യവും ദയയും സ്നേഹവും നാംകാണിക്കേണ്ടതാണെന്നുകൂടി ശ്രീ ബുദ്ധദേവൻ ഉപദേശിക്കുന്നു.

ഏതാദൃശങ്ങളായ ഉപദേശങ്ങൾ പാതാളക്കുഴിയിൽ മറഞ്ഞുപോയിട്ടില്ല. നാം അവയെ ആദരിക്കുന്നില്ല എന്നു മാത്രമേയുള്ളു. ഇതുതന്നെ ലോകസങ്കടത്തിനുള്ള കാരണം.

## മുഖചിത്രം

ആലപ്പുഴയിലെ സുപ്രസിദ്ധ ധനാഢ്യനും വലിയ വ്യാപാരിയുമായ ശ്രീ. രാജപ്പൻ റഡ്യാർ അവർകൾ പുതുതായി പണി കഴിപ്പിച്ചിട്ടുള്ള "രാജഗോപാല മന്ദിരം" എന്ന മനോഹരമായ കെട്ടിടത്തിന്റെ ഫോട്ടോയാണു് ഈ ലക്കത്തിൽ മുഖചിത്രമായിച്ചേർത്തിരിക്കുന്നതു്.



# ഔചിത്യം തീണ്ടാത്ത ജിജ്ഞാസുക്കൾ.

## അവരും തല്ലുകൊള്ളാതെ ജീവിക്കുന്നു.

ഹാസ്യലേഖനം.

(വിദ്വാൻ എ. എൻ. പണിക്കർ)

സ്കൂൾപരിശോധനയ്ക്കു്, ഇൻസ്പെക്ടർ വരുന്ന ദിവസമായിരുന്നു അന്നു്. പരിശോധനയിൽ തകരാറൊന്നും പററാതിരിപ്പാനും കാര്യം ഭംഗിയായി കലാശിക്കാനുംവേണ്ടി ശ്രീവല്ലഭനു് ഒരു പഴപ്പായസവും വൈകിട്ടു് എണ്ണവിളക്കും നേന്നും കൊണ്ടു് ഞാൻ സ്ക്കൂളിലേക്കു തിരിച്ചു. ശകുനം അത്ര നന്നായിരുന്നില്ല. എങ്കിലും അധൈര്യം കൂടാതെ, പഠിപ്പിക്കേണ്ട ഭാഗങ്ങൾ ഓരോന്നായി ഇരിഞ്ഞിട്ടു് എണ്ണിക്കൊണ്ടു്, വരുന്നതു വരട്ടെ, എന്നുള്ള വിചാരത്തോടുകൂടി സാവധാനത്തിൽ നടന്നു തുടങ്ങി.

ഒരു വളവു കഴിഞ്ഞു് ഒരു തിരിവു തിരിഞ്ഞു് ഒരു കയററം കയറി, ഒന്നു ദീർഘമായി നിശ്വസിച്ചു് ചുററുപാടും ഒന്നു കണ്ണോടിച്ചപ്പോൾ കാണാം, ഒരുവൻ ഒരു മൈൽക്കുററിയുടെ ഉച്ചിയിൽ കൈ വച്ചു് അതിനെ അനുഗ്രഹിച്ചും കൊണ്ടുനില്ക്കുന്നതു്. ശകുനത്തിന്റെ ഫലം അനുഭവിച്ചതുതന്നെ, എന്നു ഞാൻ തീച്ചപ്പെടുത്തി. എന്റെ ദൈവമേ, രക്ഷിക്കണേ എന്നു പ്രാത്ഥിച്ചും കൊണ്ടു് അവനെ കാണാത്ത ഭാവത്തിൽ തിടുക്കത്തിൽ, ഇടത്തുവശം ചേന്നു പോകണമെന്നുള്ള നിയമം അക്ഷരം പ്രതി അനുസരിച്ചു നടന്നു തുടങ്ങി. ഏകദേശം അടുത്തു ചെന്നപ്പോൾ എന്റെ വലത്തെക്കണ്ണു് എന്റെ അനുവാദം കൂടാതെ അവൻ നില്ക്കുന്ന സ്ഥലത്തേക്കു് ഒന്നു ചരിഞ്ഞു് അവന്റെ ഇടത്തേക്കണ്ണുമായി കൂട്ടിമുട്ടി മടങ്ങി വന്നു. ഈ കണ്ണുകളുടെ സംഘട്ടനം മൂലം അവനിൽ നിന്നു് 'സർ ' എന്നൊരു ദയനീയ രോദനവും കൈ കൂപ്പി തല കുനിച്ചു് ഒരു നമസ്ക്കാരവും ഉണ്ടായി. ഞാൻ ഒന്നും കണ്ടും കേട്ടും ഇല്ല എന്ന മട്ടിൽ മുന്നോട്ടു തന്നെ നടന്നു. ആ സത്വം പുറകേ ഓടിയെത്തി. "ഒന്നു നില്ക്കണേ സാർ ഒരു കാര്യം ചോദിച്ചു കൊള്ളട്ടെ സർ."

എന്നേപ്പോലെയുള്ളവക്കു് മര്യാദരാമന്മാരായി ജീവിക്കേണ്ടയാവശ്യമുണ്ടായിരുന്നതുകൊണ്ടു് അല്പം അസുഖഭാവത്തിൽ എന്താ, കാര്യം പറയണം, എനിക്കു താമസിക്കാൻ നിവൃത്തിയില്ല" എന്നു് പറഞ്ഞുംകൊണ്ടു് ഞാൻ അവിടെനിന്നു. "സർ, ഇന്നേഴുദിവസമായി ഒരു വയറുകടിയായി കിടപ്പായിരുന്നു. ഞാൻ ഇന്നു് രാവിലെ ഒന്നുകുളിച്ചു് ഇത്തിരി പൊടിയരിക്കഞ്ഞിയും കുടിച്ചു് സാറിനെ ഒന്നു കാണാൻ ഇങ്ങോട്ടിറങ്ങുകയായിരുന്നു. വയറുകടി വർദ്ധിച്ചേക്കുമോ സർ?"

എനിക്കു് എന്തെന്നില്ലാത്ത ഒരു അരിശംകൊണ്ടു. വല്ല കാര്യവും പറയാനുണ്ടെങ്കിൽ പറഞ്ഞുകൊള്ളട്ടെ വിരോധമില്ല. എന്നെക്കണ്ടാൽ വയറുകടിവർദ്ധിച്ചേക്കുമോ എന്നാണു് അവന്റെ സംശയം.

എനിക്കുണ്ടായ കോപം ഞാൻ അടക്കി. "വൈകിട്ടു കാണാം, പോകണം. നടന്നു ക്ഷീണിക്കരുതു്. സുഖമില്ലായ്മ വർദ്ധിക്കും." എന്നു പറഞ്ഞുകൊണ്ടു് മുന്നോട്ടു നടന്നു. "ഓ, സാരമില്ല സാർ, ഞാനും നടക്കാം. ചോദിക്കാൻ ഊഹിച്ച കാര്യം ചോദിച്ചില്ല. വൈകിട്ടു തമ്മിൽ കാണ്മാൻ സാധിക്കുമോ എന്നു സംശയമാണു്. ഈയിടെ പത്രങ്ങൾ ഒന്നും കാണാറില്ല. സാർ നിത്യം വായിക്കാറുണ്ടല്ലോ. ആ "സ്ത്രീധനവാദം" എങ്ങനെ ആയി, സ്ത്രീധനം വേണ്ടെന്നു വയ്ക്കുമോ സർ? ഞാൻ ഒരു ലേഖനം എഴുതിയിരുന്നു, ഏററവും ആവശ്യമാണു് സ്ത്രീധനം എന്നു കാണിച്ചു്. ആ പത്രാധിപർ അതു് പ്രസിദ്ധീകരിച്ചില്ല. അതെന്താണെന്നറിയാമോ സർ?"

"എനിക്കറിഞ്ഞുകൂടാ; ഒരു പക്ഷേ, സ്ത്രീ തന്നെ ഒരു ധനമായിരിക്കേ, വിശേഷിച്ചൊരു സ്ത്രീധനം വേണ്ടെന്നു കരുതിയായിരിക്കാം അദ്ദേഹം അതു ചവററുകുട്ടയിൽ തള്ളിയതു്."



കൈയിൽ ഗദയുണ്ടെങ്കിലും ഇതു ഭീമനല്ല.
അഖിലലോക മല്ലയുദ്ധപ്രവീണനായ ഗാമായാണു്. ഇദ്ദേഹം കഴിഞ്ഞ കൊല്ലത്തിൽ തിരുവനന്തപുരത്തു വച്ചു മഹാരാജാവു തിരുമനസ്സിലെ രക്ഷാധികാരത്തിൽ ഗുസ്തിപ്രദശനം നടത്തിയ വിവരം സ്മത്തവ്യമത്രേ.

അതൊന്നുമല്ലസാർ. ഞാൻ അതിൽ പ്രതിപാദിച്ചിരുന്ന കാര്യങ്ങളുടെ അന്തസ്സാരം മനസ്സിലാക്കുവാൻ ത്രാണിയുള്ളവർ പത്രമാഫീസിൽ ഇല്ലാതിരുന്നതുകൊണ്ടായിരിക്കണം; ഇതാ നോക്കണം സാർ, ആ ലേഖനം, അല്ലെങ്കിൽ ഞാൻ വായിച്ചു കേൾപ്പിക്കാം. അപ്പോൾ സാറിനു മനസ്സിലാവും. ഞാൻ പറഞ്ഞതുതന്നെയാണു് കാര്യമെന്നു്."

ഇപ്പോൾ വായിക്കാനും വായിച്ചു കേൾക്കാനും എനിക്കു് സമയമില്ല. പിന്നീടു് കാണാം; നില്ക്കണം, എന്നു് അല്പം ഈർഷ്യയോടുകൂടി ഞാൻ പറഞ്ഞു. അവനുണ്ടോ അതു വകവെയ്ക്കുന്നു. "അപ്പോൾ സ്ത്രീധനം വേണ്ടെന്നു വരുമോ സർ?"

ഞാൻ കേട്ടതായി നടിച്ചില്ല. "അങ്ങനൊന്നും സംശയിക്കണ്ടാ സാർ; ഞാൻ ഈ വാദമുഖങ്ങളെയെല്ലാം തവിടുപൊടി

യാക്കിക്കളയും; ഞാനും ലേഖനം എഴുതുന്നുണ്ട്. എന്താ ഒക്കില്ലെന്നു വരുമോ?"

പിന്നെയും ഏതാണ്ടൊക്കെപ്പറഞ്ഞു. എനിക്കും ഒരു സുഖക്കേടിന്റെ ചില ലക്ഷണങ്ങൾ ഉണ്ടായെങ്കിലും ആ ദിവസം വല്ലാത്തതായതുകൊണ്ട് മിണ്ടാതെ അങ്ങു നടന്നു.

ആലോചിക്കണം; നിങ്ങൾ വൈക്കത്തഷ്ടമിക്കു് ബോട്ടു കയറുവാൻ ചങ്ങനാശ്ശേരിയിൽ എത്തി ഒരു ടിക്കററിനു വേണ്ടി ഞെങ്ങി ഞെരുങ്ങി വിഷമിക്കുന്ന ഘട്ടം! ഒരുവൻ വന്നു് ആ സന്ദർഭത്തിൽ ചോദിക്കയാണു് "ഓമൽക്കൈവള കിലുങ്ങെ ഒട്ടു വീശിച്ചും" സർ, ഈ കൈവള കിലുങ്ങിയതു്, വാസവദത്തയുടേതോ തോഴിയുടേതോ, ആരുടെയാണു് സർ" എന്നു്. നിങ്ങൾക്കു് അതെത്രമാത്രം രുചിക്കും, രസിക്കും? നോക്കണേ, ഇക്കാര്യം അറിയാഞ്ഞിട്ടു് അവനു് അജീർണ്ണം കൊണ്ടു പോയി പോലും. ഇത്തരക്കാരോടെന്തു പറയണം, വായനക്കാർ തന്നെ വിധിക്കട്ടെ.

വേറൊരുതരം കുണ്ടാമണ്ടിക്കാർ ഉണ്ടു്. എവിടെനിന്നെങ്കിലും കടിച്ചാൽ പൊട്ടാത്ത സംസ്കൃതപദ്യവുമായി അടുക്കുന്നവർ. ആരോടെങ്കിലും ചോദിച്ചു് ഏകദേശം അതിന്റെ അർത്ഥം അവർ ഗ്രഹിച്ചിരിക്കും. പക്ഷേ, നമ്മോടടുക്കുന്നതു് ഒന്നും അറിഞ്ഞുകൂടാ എന്നുള്ള മട്ടിലാണു്. നാം നമ്മുടെ അറിവിനു തക്കവണ്ണം പറഞ്ഞുകൊടുത്താൽ, അതങ്ങനാണോ, അതിങ്ങനല്ലേ. "ററി. കെ. ജോസഫും ഞാനുമായി ഈയിടെ കണ്ടപ്പോൾ ഞങ്ങൾ കുറച്ചധികസമയം ഈ പദ്യത്തെപ്പററി സംസാരിക്കയുണ്ടായി. ഒടുവിൽ അദ്ദേഹം എന്റെ ഈ അഭിപ്രായം ശരി വച്ചു തന്നു. സി. എൻ. ഏ. ശാസ്ത്രികളും തലകുലുക്കി സമ്മതിച്ചു." എന്താ പോരേ! അവൻ നമ്മെ അളക്കുവാൻ മുഴക്കോലുമായിട്ടല്ലേ വന്നതു്. ഈ മാതിരിക്കാർക്കു്; കരണത്തു് ഒരു നല്ല "ഡഃകൃത്തു്" കൊടുത്തയയ്ക്കുകയാണു് അഭിമാനമുള്ളവർ ഉടൻ ചെയ്യേണ്ടതു്. ഞാൻ, ഇപ്പോഴും ഓർക്കുന്നു. ഒരവസരത്തിൽ ഒരാൾ വളരെ തിടുക്കത്തിൽ ഓടിവന്നു് എന്നോടു ചോദിക്കയാണു്:—"സാർ, ഗാന്ധിജിക്കു് എത്ര രാത്തൽ തൂക്കം കുറഞ്ഞു സർ" എന്നു്. അവൻ അദ്ദേഹത്തെ തൂക്കിവിലയ്ക്കെടുപ്പാൻ അച്ചാരം കൊടുത്തയാളാണോ എന്നു ഞാൻ സംശയിച്ചു. അല്ലെങ്കിൽ മറെറന്തെല്ലാം കാര്യങ്ങൾ അക്കാലത്തു ചോദിപ്പാനുണ്ടായിരുന്നു!



കൊച്ചിയിലെ യഹൂദപ്പള്ളി.
വൈസ്രോയി അവർകളുടെ കൊച്ചീ സന്ദർശനാവസരത്തിൽ ഈ പുരാതനമായ ദേവാലയവും സന്ദർശിക്കുകയുണ്ടായി.

ആരും ആരോടും സംശയം ചോദിച്ചുകൂടാ എന്നല്ലാ ഞാൻ ഇത്രയും പ്രസ്താവിച്ചതുകൊണ്ടു് വായനക്കാർ ധരിക്കേണ്ടതു്. തൊഴിലില്ലാത്തവർ, തൊഴിലുള്ളവരുടെ സമയം നഷ്ടപ്പെടുത്താതെ അവരെ അവലക്കുവാൻ ചെല്ലാതെ, സമയവും സൗകര്യവും നോക്കി, ആവശ്യമുള്ളതു് മാത്രാ ചോദിക്കണം. അല്ലെങ്കിൽ അന്തസ്സും അഭിമാനവും വെറുതെ വിൽക്കുകയായിരിക്കും അതിന്റെ ഫലം.

# ഭാഷാപോഷിണി

# തിരുനാൾ വിശേഷാൽപ്രതി

## തുലാം 5-ാംനു- പ്രസിദ്ധപ്പെടുത്തുന്നു.

ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ ആട്ടത്തിരുനാൾ പ്രമാണിച്ച് "ഭാഷാപോഷിണി"യുടെ തുലാം ലക്കം വിശേഷാൽ പ്രതിയായി പ്രസിദ്ധപ്പെടുത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നു.

### മാന്യലേഖകന്മാൎക്ക്

തിരുനാൾ വിശേഷാൽപ്രതിയിലേക്ക് നമ്മുടെ രാജ്യത്തേയും രാജകുടുംബത്തേയും പററിയുള്ള ഗദ്യപദ്യലേഖനങ്ങളും ചിത്രങ്ങളുമാവശ്യമുണ്ട്. മംഗളാശംസകൾ അയക്കുന്ന കാൎയ്യത്തിൽ മാന്യകവികളുടെ പ്രത്യേകശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

### ഏജൻറന്മാൎക്ക് അറിയിപ്പ്.

തിരുനാൾ വിശേഷാൽ പ്രതിയിൽ കൂടുതൽ ചിത്രങ്ങളും ലേഖനങ്ങളുമുണ്ടായിരിക്കുമെങ്കിലും വില രണ്ടണ മാത്രമേയുള്ളു. കൂടുതൽ പ്രതികൾ ആവശ്യമുള്ള ഏജൻറന്മാർ നേരത്തെ ഓർഡർ അയക്കുന്നതു സൌകൎയ്യപ്രദമായിരിക്കും. പതിവുള്ള ആകൎഷണീയമായ കമ്മിഷൻ ഏജൻറന്മാൎക്കു നൽകുന്നതാണ്.

### പരസ്യക്കാൎക്ക്.

വിശേഷാൽപ്രതി അയ്യായിരം പ്രതികൾ അടിക്കുന്നുണ്ട്. ഇതിൽ പരസ്യങ്ങൾ ചേൎക്കണമെന്നാഗ്രഹിക്കുന്നവർ കൂലിനിരക്ക് എഴുതി ചോദിക്കേണ്ടതാണ്. പരസ്യക്കൂലി ഏററവും മിതമായിരിക്കും.

# കൈരളീകോശം

അത്യന്തം ഉപകാരപ്രദമായ ഒരു
അഭിനവ നിഘണ്ടു.

സമ്പാദകൻ,
വെണ്ണിക്കുളം ഗോപാലക്കുറുപ്പ്.
തിരുവല്ലാ.

വിദ്യാൎത്ഥിലോകത്തിനു പരമാനന്ദപ്രദീപം

ശബ്ദശാസ്ത്രകുശലന്മാരായ അനേകം വിഖ്യാത പണ്ഡിതന്മാരുടെ നിഘണ്ടുക്കളും മററു പല ഗ്രന്ഥങ്ങളും പരിശോധിച്ചു പ്രസിദ്ധീകരിക്കപ്പെട്ടതു്.

പഴയ മലയാളപദങ്ങൾക്കും അന്യഭാഷാപദങ്ങൾക്കും പ്രത്യേകം അനുബന്ധങ്ങൾ.

മലയാളികളുടെ നിത്യോപയോഗത്തിനു് ഇത്രയും പററിയ നിഘണ്ടു ഇതുവരെ ഉണ്ടായിട്ടില്ല.

ഒന്നാന്തരം മുഴുക്കാലിക്കോ ബയൻറു് ക്രൌൺ സൈസിൽ മുന്നൂറു വശങ്ങളോളമുള്ള ഈ ഗ്രന്ഥത്തിനു വില ൧൨ ക. മാത്രം സമ്പാദകനോടു ആവശ്യപ്പെടുക.

# കേരള ഡയറക്ടറി.

കേരളീയ പൌരജനങ്ങളുടെ ജീവിതസംഗ്രഹമടങ്ങിയ ഈ മഹാഗ്രന്ഥത്തിൽ നിങ്ങളുടെ ജീവചരിത്രവും ഫോട്ടോയും പ്രസിദ്ധപ്പെടുത്തുക.

മാനേജർ കേരളഡയറക്ടറി
പുളിക്കീഴ്—തിരുവല്ലാ.

# വിജയദീപിക.

ഇക്കൊല്ലത്തെ (൧൦൮൫-൮൬) ഇ. എസ്സ്. എൽ. സി. പരീക്ഷയ്ക്കുള്ള മലയാളപാഠ്യപുസ്തകങ്ങളുടെയും വ്യാകരണഗ്രന്ഥങ്ങളുടേയും വിശദവും, സുലളിതവും ആയ വ്യാഖ്യാനങ്ങളും ചോദ്യങ്ങളും അടങ്ങിയ **വിജയദീപിക** എന്ന വിശിഷ്ടഗ്രന്ഥത്തിന്റെ **പരിഷ്കരിച്ച രണ്ടാം പതിപ്പ് ഇതാ തയ്യാറായിരിക്കുന്നു.**

**വ്യാഖ്യാതാക്കൾ:**- വിദ്വാൻ വെണ്ണിക്കുളം ഗോപാലക്കുറുപ്പ് അവർകൾ.
ശാസ്ത്രിമഹോപാദ്ധ്യായ കെ. എസ്സ്. നീലകണ്ഠനുണ്ണി അവർകൾ.

ഈ പതിപ്പിൽ മൂന്നുപാഠങ്ങളുടെ നോട്ടു കൂടുതലായി ചേൎത്തിരിക്കുന്നതിനു പുറമേ മററു ചില പരിഷ്കാരങ്ങളും വരുത്തിയിരിക്കുന്നു. വളരെ കുറച്ചു പ്രതികൾ മാത്രമേ അടിച്ചിട്ടുള്ളു. ഇച്ഛാഭംഗത്തിനിടയാകാതെ ആവശ്യക്കാർ ഉടൻ അപേക്ഷിക്കുക. ഒററപ്രതി ആവശ്യമുള്ളവർ ൧൮ ചക്രം വിലയ്ക്കുള്ള സ്റ്റാമ്പയക്കുക.

മാനേജർ
കേരളപബ്ലിഷിംഗ് കമ്പനി—പുളിക്കീഴ്, തിരുവല്ലാ.

☞വിജയദീപികയുടെ ഒന്നാംപതിപ്പു വാങ്ങിയിട്ടുള്ളവർ അഞ്ചൽ ചെലവിന് മുക്കാൽ ചക്രത്തിന്റെ സ്റ്റാമ്പുസഹിതം ആവശ്യപ്പെട്ടാൽ മൂന്നു പാഠങ്ങളുടെ നോട്ടു് മാത്രം അടങ്ങിയ "വിജയദീപിക അവശേഷം" സൌജന്യമായി അയച്ചു കൊടുക്കുന്നതാണ്.

# THE BHASHA POSHINI.

THE OLDEST AND THE MOST WIDELY CIRCULATED
ILLUSTRATED MONTHLY ON THE WEST COAST

# ഭാഷാപോഷിണി

ചിത്രമാസിക.

## വരിസംഖ്യ.

| | രൂ | ണ |
|---|---|---|
| ഒരാണ്ടത്തേക്കു് | ഫ | വ്വ |
| ഒററപ്രതിക്കു് | | ച |

## പരസ്യക്കൂലി.

| | | |
|---|---|---|
| ഒരു പ്രാവശ്യം മുഴുവൻ പേജു് | ഫ൦ | രൂ |
| അരപ്പേജു് | ൫ | |
| കാൽ പേജു് | ന്ന | |
| ഫവപ്രാവശ്യം മുഴുവൻ പേജു് | ഫ൦൦ | |
| ,, അര പേജു് | ൫൦ | |

മാനേജർ, ഭാഷാപോഷിണി
പുളിക്കീഴ്, തിരുവല്ലാ
തിരുവിതാംകൂർ.

Printed and Published by K. C. Itty at the Bhagyodayam Press, Pulikeezh, Thiruvalla.